# THE CHURCH WEEKLY

വാല്യം XI | 1957 ഡിസംബർ 15 | ലക്കം 47


THOUGHT FOR THE WEEK

*The Son of man must suffer because sacrifice is the real expression of love; and God, Whose Kingdom He came to found, is first and foremost a God of Love, and the response He seeks is the response of that loving hearts give to love which has shown itself in sacrifice for them.*

## വിഷയവിവരം



## ചർച്ചുവീക്കിലി വരിസംഖ്യ

| | Rs | np |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 |
| ആറുമാസത്തേക്കു് | 3 | 0 |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കുവെളിയിൽ | 8 | 0 |

## അറിയിപ്പ്

ക്രിസ്തുമസ്സ് പ്രമാണിച്ചു് ആഫീസ് അവധിയാകയാൽ ഡിസംബർ 29–ാംനു ഞായറാഴ്ച ചർച്ചുവീക്കിലി പ്രസിദ്ധപ്പെടുത്തുന്നതല്ല.

മാനേജർ.

## സഭാഐക്യവും ചർച്ച്‌വീക്ക്‌ലിയും

കഴിഞ്ഞ ലക്കത്തിലെ മുഖപ്രസംഗത്തെപരാമർശിച്ചുകൊണ്ട് പത്രാധിപക്ക് അയച്ച ഒരു കത്ത് ഞങ്ങൾ അന്യത്ര പ്രസിദ്ധപ്പെടുത്തുന്നു. മലങ്കരസഭയുടെ സമാധാനസംസ്ഥാപനാർത്ഥം കോട്ടയം പുത്തനങ്ങാടി കുരിശുപള്ളിയുടെ മുൻവശത്തു നടന്ന ഉപവാസസംരംഭത്തിൽ പങ്കെടുത്ത ശ്രീ എം. കുര്യൻ, അയച്ച ഒരു കത്താണിത്. സഭാസമാധാനത്തിനു തന്നെയല്ല, സഭകളുടെ ഐക്യത്തിനു വേണ്ടിതന്നെയും ത്യാഗങ്ങൾക്ക് സന്നദ്ധനായ ഒരു വ്യക്തിയെന്ന നിലയിലും, ചർച്ച്‌വീക്‌ലിയുടെ ആരംഭഘട്ടത്തിൽ അതിന്റെ സഹപത്രാധിപർ സ്ഥാനംവഹിച്ച ഒരു സഹപ്രവർത്തകൻ എന്ന നിലയിലും, അദ്ദേഹത്തിന്റെ കത്ത് അവഗണിക്കാൻ തോന്നിയില്ല. മറ്റൊരു കാരണംകൂടെ ആ കത്തു പ്രസിദ്ധപ്പെടുത്തുന്നതിലും ഞങ്ങൾക്കു പ്രേരകമായി നില്ക്കുന്നു. ആദർശത്തിന്റെ പേരിൽ പല എടുത്തുചാട്ടങ്ങളും നടക്കുന്ന കാലമാണിത്. ആ എടുത്തുചാട്ടക്കാരോടുകൂടി ചാടിയില്ലെങ്കിൽ അങ്ങനെയുള്ളവരെ പിന്തിരിപ്പന്മാരായും ആത്മാർത്ഥതയില്ലാത്തവരായും ചിത്രീകരിക്കുന്ന ഒരു കാലവുമാണിത്. ചർച്ച്‌വീക്ക്‌ലിയുടെ ഉദ്ദേശങ്ങളെയും, പരിപാടികളെയും സംബന്ധിച്ച മലങ്കരസുറിയാനിസഭയിൽനിന്ന് റോമാസഭയിൽ ചേരുന്ന മാന്യവ്യക്തികൾ ചില വ്യാഖ്യാനങ്ങൾ പ്രചരിപ്പിക്കാറുണ്ട്. അതായത് പ്രോട്ടസ്റ്റന്റുസഭക്കാരുമായി യോജിക്കുന്നതിനാണ് ചർച്ച്‌വീക്‌ലി ഉദ്ദേശിക്കുന്നതെന്നും, പ്രോട്ടസ്റ്റന്റുകാരുടെതന്നെ സാമ്പത്തികസഹായം ഈ പ്രസിദ്ധീകരണത്തിനുണ്ടെന്നും മറ്റുമാണ്. പ്രതിവർഷം മുന്നൂറും നാനൂറും രൂപ നഷ്ടത്തിൽ കലാശിച്ചുകൊണ്ടിരിക്കുന്ന ചർച്ച്‌വീക്‌ലിയുടെ നടത്തിപ്പ് ഏതു രൂപത്തിലാണ് മുമ്പോട്ട് കൊണ്ടുപോകുന്നതെന്ന് ശ്രീ കുര്യനെങ്കിലും അറിയാം. വേറൊരുതരം വിമർശകരെ ചർച്ച്‌വീക്‌ലിക്കു നേരിടേണ്ടതായുണ്ട്. ചർച്ച്‌വീക്‌ലികാര്യങ്ങൾ തുറന്നുപറയുന്നില്ലെന്നും വേണ്ടിടത്തോളം പുരോഗമനപരമല്ലെന്നും മറ്റുമാണ് ആ വിധത്തിലുള്ളവരുടെ അഭിപ്രായഗതി. അങ്ങനെയുള്ളവർ മലങ്കരസുറിയാനിസഭയിലും ധാരാളംപേരുണ്ട്. അവരുടെ അഭിപ്രായഗതിയെ പരോക്ഷമായി അനുകൂലിക്കുന്ന ഒരു കത്തെന്ന നിലയിലും, അതിനു് ഞങ്ങൾക്കു പറയാനുള്ള വിശദീകരണം നൽകുന്നതിനുള്ള ഒരു സന്ദർഭമെന്ന നിലയിലും കൂടെയാണ് ഈ കത്തിന്റെ പ്രസിദ്ധീകരണത്തെ ഞങ്ങൾ അനുകൂലിക്കുന്നത്.

പത്രാധിപരുടെ ക്ഷമാപണസ്വരത്തിനുള്ള കാരണമാണ് ലേഖകനു് പ്രഥമമായി മനസ്സിലാകേണ്ടത്. ചർച്ച്‌വീക്‌ലിയുടെ ഭാരവാഹികൾ സഭയുടെ നേതൃത്വം വഹിക്കുന്നവരും തെറ്റുതിരുത്തലിനും, ശിക്ഷണത്തിനും ഉത്തരവാദിത്വമുള്ളവരുമായ തിരുമേനിമാരുടെ നിയന്ത്രണത്തിലാണ് നടത്തപ്പെടുന്നത്. പത്തു കൊല്ലങ്ങളിലെ ചരിത്രത്തിൽ ബാവാതിരുമേനി, മറ്റു തിരുമേനിമാരും അവരുടെ ദൃഷ്ടിയിൽപെട്ട തെറ്റുകൾ, വാക്കുകൾ മൂലവും എഴുത്തു മൂലവും തിരുത്തിയിട്ടുണ്ട്. അവയെ ഞങ്ങൾ സ്വാഗതം ചെയ്യുകയാണ്. എല്ലാ

ക്കാര്യത്തിലും പരിപൂർണ്ണജ്ഞാനമൊ, പാണ്ഡിത്യമൊ ചർച്ച്‌വീക്‌ലിയുടെ ഭാരവാഹികൾക്കുണ്ടെന്നു നടിക്കുന്നെങ്കിൽ അതും പരിഹാസ്യമാണ്. ആത്മബോധിനിയിൽനിന്നുള്ള ഉദ്ധരണി തെററിദ്ധാരണയുണ്ടാക്കുമെന്ന് അറിയാനും, പറയാനും, തെററുതിരുത്താനുമുള്ള അവകാശവും, അധികാരവും, ചർച്ച്‌വീക്‌ലിയുടെ പ്രവർത്തനത്തിൽ അതീവ താൽപ്പര്യമുള്ള അഭിവന്ദ്യതിരുമേനി ഉത്തരവാദിത്വപൂർവ്വം അയച്ച കത്ത് തെററാണെന്നും, അദ്ദേഹത്തിൻെറ നിഗമനം ശരിയല്ലെന്നും പറയുവാനുള്ള ഔദ്ധത്യം ഞങ്ങൾക്കില്ല. സുറിയാനിസമുദായത്തിൽ ആ ഉദ്ധരണികൊണ്ട് ഒരാൾക്ക് തെററിദ്ധാരണയുണ്ടായാൽ തിരുമേനിക്ക അങ്ങനെ ഒരു തിരുത്തൽ ഞങ്ങളെ അറിയിക്കുവാൻ ബാദ്ധ്യതയുണ്ട്. ഞങ്ങളുടെ ഉദ്ദേശമല്ലെന്ന് അദ്ദേഹത്തെയും,മററു അങ്ങനെ ധരിക്കുന്നവരെയും അറിയിക്കുവാനുള്ള ഞങ്ങളുടെ ഉൽക്കണ്ഠയിൽ ക്ഷമാപണസ്വരം കലർന്നിട്ടുണ്ടെങ്കിൽ അതിൽ ഞങ്ങൾ പരിതപിക്കുന്നില്ല. ഞങ്ങളുടെ കുററബോധമല്ല അതിനു കാരണം. മററുള്ളവർ തെററിദ്ധരിക്കാനിടയാകുന്ന സാഹചര്യത്തെപ്പററിയുള്ള മനസ്താപം മാത്രം. ശ്രീ. എം.കുര്യൻതെററിദ്ധരിച്ചാലും ആ മനസ്താപം ഞങ്ങൾക്കുണ്ടാകാം.

സി. എസ്. ഐയെപ്പോലെയുള്ള ഐക്യസംരംഭങ്ങളുടെ വാർത്തകൾ പലപ്പോഴും ഞങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടാണിരുന്നിട്ടുള്ളത്. അത് ക്രൈസ്തവലോകവാർത്തകൾ അറിയുന്നതിനുള്ള വായനക്കാരുടെ ജിജ്ഞാസയെ തൃപ്തിപ്പെടുത്താനാണ്. ഇനിയും അങ്ങനെയുള്ള വാർത്തകൾ കൊടുക്കുന്നതിനെ തിരുമേനി തടഞ്ഞിട്ടുള്ളതായി ഞങ്ങൾ മനസ്സിലാക്കുന്നില്ല. മുമ്പെങ്ങും തെററിദ്ധാരണക്കു ഇടയാക്കിയിട്ടുള്ളതായി തിരുമേനി ഏതെങ്കിലും വാർത്തയെ ചൂണ്ടിക്കാണിച്ചിട്ടുമില്ല. വിവാദ ഉദ്ധരണിയെപ്പററി ഒരു തെററിദ്ധാരണയുണ്ടാകാൻ എളുപ്പമുണ്ടെന്ന് തിരുമേനി ഞങ്ങളെ അറിയിച്ചു. അത് എന്താണെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചു. അതായത് സി. എസ് ഐയുടെ വിശ്വാസങ്ങളൊ, ഉപദേശങ്ങളൊ, പട്ടത്വമൊ കൂദാശകളൊ എന്തായിരുന്നാലും വേണ്ടില്ല അവരുമായി യോജിക്കുന്നത് തരക്കേടില്ലെന്ന് ഞങ്ങൾക്കു അഭിപ്രായമുണ്ടെന്ന് ഒരു തെററിദ്ധാരണ വരാം, യോജിക്കാനുള്ളകഴിവു അവർ പ്രദർശിപ്പിക്കുന്നതുകൊണ്ടു അവർ ആ കാര്യത്തിൽ അഭിനന്ദനം അർഹിക്കുന്നു എന്നു സമ്മതിച്ചതുകൊണ്ട് അവർ യോജിച്ച ഉപാധിയിൽ നമ്മളും യോജിക്കണമെന്ന് ഞങ്ങൾ വാദിക്കുന്നില്ല. ആ ഉപാധികൾ എന്തായിരിക്കണമെന്നുള്ളത് ഇപ്പോൾ ഒരു ചിന്താ വിഷയമായിട്ടില്ല. ചർച്ചുവീക്കിലി ആ യോജിപ്പിന് ആഗ്രഹിക്കുന്നുണ്ടായിരിക്കാം. പ്രാർത്ഥിക്കുന്നുണ്ടായിരിക്കാം. എന്നാൽ യോജിപ്പിന് ആധാരമായ പ്രമാണങ്ങൾ സി. എസ്. ഐ. ഇതുവരെ സ്വീകരിച്ചതായിരിക്കയില്ല. പരസ്പരം ആ കാര്യത്തിൽ ആശയവിനിമയം നടത്തണം. പഠിക്കണം ഇതുവരെ അതൊരു പ്രായോഗിക പ്രശ്നമായി രണ്ടു സഭകളും എടുത്തിട്ടില്ല. അങ്ങിനെ ഒരു ഘട്ടം വരുന്ന സന്ദർഭത്തിൽ ചർച്ചുവീക്കിലിയും അതിൻെറ പംക് കഴിവനുസരിച്ചു നിർവഹിക്കും.ഇപ്പോൾമലങ്കരസുറിയാനിസഭയുടെ പ്രഥമവുംപ്രധാനവുമായ ശ്രദ്ധ അതിലുള്ള ഭിന്നിപ്പു തീർക്കുകയാണ്. അതിനു ദൈവം അനുഗ്രഹിക്കുന്നുവരെ ഇതര സഭകളുമായുള്ള ഐക്യസംഭാഷണം ഒരു പ്രായോഗികപ്രശ്നമായി ഞങ്ങൾ കരുതുന്നില്ല. ''ഉദ്ധരണിയിലുള്ള തത്വങ്ങളെ''ന്നു ഞങ്ങളുടെ മുഖപ്രസംഗത്തിൽ എഴുതിയത് ലേഖകന് ചിന്താക്കുഴപ്പം സൃഷ്ടിച്ചതിൽ മനസ്താപമുണ്ട്. കഴിഞ്ഞമുഖലേഖനംവളരെ ദീർഘമായിപ്പോകാതിരിക്കാനുള്ളകരുതലിൽ വളരെക്കാര്യങ്ങൾ വിശദീകരിച്ചെഴുതാൻ ഉദ്യമിച്ചില്ല. ഉദ്ധരണിയിലെ പ്രതിപാദ്യവിഷയമായ സി. എസ്. ഐയുടെ അടിസ്ഥാനതത്വങ്ങളെയും, പ്രമാണങ്ങളെയും പരാമർശിച്ചാണ് ഞങ്ങൾ അങ്ങനെഎഴുതിയത്.

മൂന്നാമത്തെ ചോദ്യം വളരെ രസകരമായ ഒന്നാണ്. പല യുവാക്കൾക്കും തോന്നുന്ന ഒന്നുതന്നെയാണത്. ബിഷപ്പ് വെസ്റ്റ്കോട്ട്, ബിഷപ്പ് പെക്കൻഹാം വാൾഷ് ഡോക്ടർ മില്ലർ മുതലായവർക്ക് അനുഭവവേദ്യമല്ലാത്ത എന്ത് ക്രിസ്തീയാനുഭവവിശേഷമാണ് ഓർത്തഡോക്സ് സഭയിലുള്ളതെന്നാണ് ചോദ്യം. ഞങ്ങളും എല്ലാവരും സമാദരിക്കുന്ന മഹാനുഭാവന്മാരുടെ പേരുകൾ ഇങ്ങനെ ഒരു താരതമ്യപഠനത്തിൽ കൊണ്ടുവന്നിരിക്കുന്നതുകൊണ്ട് ആ ചോദ്യത്തിനുള്ള മറുപടി തെററിദ്ധാരണ തോന്നാത്തവിധത്തിൽ എഴുതേണ്ടിയിരിക്കുന്നു. ഒരു പൂർണ്ണലേഖനംതന്നെ ഈ ചോദ്യത്തെപ്പററിഎഴുതുവാൻ തോന്നുന്നതുകൊണ്ട് അത് അടുത്തലക്കത്തിലേക്കു മാററിവയ്ക്കുന്നു.

പിന്നെ ലേഖകൻ കൊണ്ടുവരുന്ന ഒരു ചോദ്യം അദ്ദേഹത്തെപ്പോലെ മററുള്ളവരെയും വിഷമം പിടിപ്പിക്കുന്ന ഒന്നാണ്. വിശ്വാസം ഉപദേശം, പട്ടത്വം, കൂദാശകൾ മുതലായ എല്ലാക്കാര്യത്തിലും ഒരുപോലെയിരുന്നിട്ട് എന്താണ് മലങ്കര സുറിയാനി സഭയിലെ രണ്ടു വിഭാഗങ്ങൾ തമ്മിൽ യോജിക്കാത്തതെന്ന് ഒരു അത്ഭുതം പലരെയും ബാധിച്ചിട്ട് ഈ പറയുന്ന തത്വങ്ങൾക്കൊന്നിനും അർത്ഥമില്ലെന്നുള്ള ഒരു നിഗമനത്തിലേക്കു പാഞ്ഞുപോകുന്ന അനേകരുണ്ട്. ഞങ്ങൾക്ക് ആ കാര്യത്തിൽ പറയാനുള്ളത് അടിസ്ഥാനപ്രമാണങ്ങളിൽ ഐക്യതയുള്ള ഈഗുപ്തായസഭയും, അർമ്മീനിയൻസഭയും, സുറിയാനിസഭയും എന്തുകൊണ്ട് യോജിക്കുന്നില്ല എന്നു മനസ്സിലാക്കണമെന്നാണ്.ഭരണാധിപത്യം ഒഴിച്ചാൽ യോജിപ്പും ആത്മീയ സംസർഗ്ഗവുമുണ്ടുതാനും. എങ്കിലും സി.എസ്. ഐ. പോലെ ഒരുമോഡറേററുടെ കീഴിലല്ല ഈ മൂന്നു സഭകളും. അതുപോലെ തന്നെ ഗ്രീക്കുസഭയുമായിട്ടും അങ്ങിനെ വിശ്വാസപരമായ അടുപ്പമുണ്ട്. എങ്കിലുംയോജിപ്പില്ല എന്ന് പറഞ്ഞതുപോലെ അന്ത്യോഖ്യൻ സഭയും മലങ്കരസഭയും തമ്മിൽ സഭയുടെ അടിസ്ഥാനപ്രമാണങ്ങളിൽ വ്യത്യാസമില്ലെങ്കിലും, ഭരണപരമായി പരിഹരിക്കപ്പെട്ടിട്ടില്ലാത്ത ഒരു വിവാദപ്രശ്നം നിലനിന്നുവരുന്നുണ്ട്. അത് പരിഹരിക്കാൻ കഴിയാത്തതിന് പല കാരണങ്ങളുണ്ട്. മെത്രാപ്പോലീത്തന്മാരോ, നേതൃസ്ഥാനത്തിരിക്കുന്നവരോ നമ്മെക്കാൾ കൊള്ളരുതാത്തവരായിട്ടാനുമല്ല ആ പ്രശ്നം തീരാത്തത്. കൂദാശകളും പ്രമാണങ്ങളും വിശ്വാസങ്ങളും വിലയില്ലാത്തിട്ടുമല്ല. അവയെപ്പററി ഒന്നുമല്ല തർക്കവും. അവയിലെല്ലാം പരസ്പരം അംഗീകരിച്ചില്ലെങ്കിലും യോജിപ്പുണ്ട്. പിന്നെ നാം ആഗ്രഹിക്കുന്ന ഒരു കെട്ടുപാടിൽ വന്നിട്ടില്ലെന്നെയുള്ളു.

# ഒരു വിവാദം

(എം. കുര്യൻ)

പിറേറ ദിവസം സായാഹ്നത്തിൽ പൗലൂസും ബർണബാസും സ്റ്റോക്കസും കൈസര്യയിൽ ഫിലിപ്പോസിൻെറ വീട്ടിലെത്തിച്ചേന്നു. തെക്ലാ രക്ഷപെട്ടതിൽ അവർ അത്യധികം സന്തോഷിച്ചു. മകളുടെ ദുർവിധിയെപ്പററി കരഞ്ഞും വിലപിച്ചും കഴിച്ചുകൂട്ടിയ സ്റ്റോക്കസിനു് മകളെ കണ്ടതോടെ എന്തെന്നില്ലാത്ത ആശ്വാസവും സമാധാനവും കൈവന്നു. വൃദ്ധൻ മകളെ കെട്ടിപ്പിടിച്ചു, ആലിംഗനം ചെയ്തു.

രാജാവു മരിച്ചതിനാൽ, ഭരണം താൽക്കാലികമായി റോമാചക്രവത്തി നേരിട്ടു് ഏറെറടുത്തു. കൈസര്യായിലെ റോമാപട്ടാളത്തിൻെറ തലവനെന്ന നിലയിൽ ആ പട്ടണത്തിലെ ക്രമസമാധാന പാലനത്തിൻെറയും ഭരണത്തിൻെറയും ചുമതല കൊന്നേല്യോസിൽ നിക്ഷിപ്തമായി. അതോടെ, അരക്ഷിതാവസ്ഥയെപ്പററിയ ഭയാശങ്കകൾ ക്രിസ്ത്യാനികളിൽനിന്നു് ഓടി ഒളിച്ചു. രാജകോപത്തെ ഭയപ്പെടാതെ തന്നെ ഇനിയും പ്രസംഗിക്കാം. കൊന്നേല്യോസു് കൈസര്യായിൽ അധികാരത്തിലിരിക്കുന്നിടത്തോളം നാൾ അവർക്കു യാതൊരു ഭയപ്പാടിനുമാവശ്യമില്ല. പൗലൂസ് യേശുവിനെപ്പററി പ്രസംഗിക്കാനാരംഭിച്ചു. ഹേരോദാവു മരിച്ചു കഴിഞ്ഞതിനാൽ, ഇനിയും ഉടനെ ജീവാപായമുണ്ടാകുമെന്നു തോന്നുന്നില്ല.

ഹേരോദാവിൻെറ മരണം ഒരു വലിയ വിജയമായി പൗലൂസ് പരിഗണിക്കാൻ തുടങ്ങി. പുറജാതികളുടെ ഇടയിൽ സുവിശേഷം പ്രചരിപ്പിക്കുന്നതിനുള്ള അവരുടെ പുതിയ സംരംഭത്തിനു് ദൈവം അനുമതി നൽകുകയായിരുന്നുവെന്നു് പൗലൂസു വാദിച്ചു. ആ ഉദ്യമത്തിൻെറ മുമ്പിൽ വിലങ്ങടിച്ചുനിന്ന വലിയ പ്രതിബന്ധം മാറിയിരിക്കുന്നു. അതു് ദൈവത്തിൻെറ പ്രത്യക്ഷമായ ഒരു അനുവാദദാനമായി പൗലൂസ് കണ്ടു. ലൂക്കോസ് ഇതെല്ലാം കേട്ടിട്ടു് യാതൊന്നും പറഞ്ഞില്ല. എന്നാൽ പ്രോബസിനു് ഇതൊന്നുംതന്നെ രുചിക്കുന്നില്ലെന്നു സ്പഷ്ടമായിരുന്നു.

ഫിലിപ്പോസിൻെറ വീട്ടിലാണു് അവർ പാക്കുന്നതു്. വൈകുന്നേരം അവർ ഇക്കാര്യത്തെപ്പററി സംഭാഷിച്ചുകൊണ്ടിരുന്നു. കുറേക്കഴിഞ്ഞതോടെ സ്വരം കർക്കശമായിത്തുടങ്ങി; വത്തമാനക്കാർ കോപകലുഷിതരുമായി.

പ്രോബസിൻെറ സ്വരമാണു് ഉച്ചത്തിൽ കേൾക്കുന്നതു്. "ഞാൻ സമ്മതിക്കുകയില്ല. അതൊരു അത്ഭുതസംഭവമൊന്നുമല്ല. വെറും സ്വാഭാവികമായ കാരണങ്ങൾ കൊണ്ടാണു് ഹേരോദാവു മരിച്ചതു്."

പൗലൂസ് എതിത്തു: "പ്രോബസേ! ദൈവത്തിൻെറ അത്ഭുതപ്രവൃത്തികളുടെ നേർക്കു കൊഞ്ഞനം കാണിക്കരുതേ! ദൈവം നേരിട്ടു് ഇടപെട്ടു് തൻെറ ശക്തിയും സാദ്ധ്യതയും വെളിപ്പെടുത്തി. ദൈവത്തിൻെറ പ്രവത്തനത്തെ കളിയാക്കുന്നപക്ഷം, പ്രോബസേ! നിൻെറ അന്ത്യവും ഹേരോദാവിൻേറതിൽനിന്നു ഭിന്നമായിരിക്കയില്ല."

"അതു സമ്മതിക്കാൻ ഞാൻ തയ്യാറില്ല. ഹേരോദാവു് മരിച്ചതു് ദൈവത്തിൻെറ ഇടപെടൽ കൊണ്ടൊന്നുമല്ല. പ്രകൃതിസഹജമായ കാരണങ്ങൾകൊണ്ടു മാത്രമാണു്. രക്തസമ്മർദ്ദം വളരെ കൂടുതലുണ്ടായിരുന്ന ആ മനുഷ്യനു് ലൂക്കോസ് മുന്നറിയിപ്പു നൽകിയിരുന്നതാണു്."

ഇത്തരം സന്ദർഭങ്ങളിൽ സമാധാനമുണ്ടാക്കുവാൻ വിരുതുള്ള ബർന്നബാസു് ഇടയ്ക്കു ചാടിവീണു. വാഗ്വാദങ്ങൾ ഈ രീതിയിൽ കുപിതസ്വരത്തിൽ തുടരാനനുവദിക്കുന്നതു നല്ലതല്ലെന്നു തോന്നി. "ആകട്ടെ-നമുക്കു ലൂക്കോസിൻെറ അഭിപ്രായമെന്താണെന്നു തെരക്കാം."

ഇത്രയും നേരം നിശ്ശബ്ദതപാലിച്ചിരുന്ന ലൂക്കോസു് പറഞ്ഞു: "ഹേരോദാവിനു് രക്തസമ്മർദ്ദം വളരെ കൂടുതലായിരുന്നു. ഏതു സമയത്തും മരണം സംഭവിക്കാവുന്നതാണെന്നു് ഞാൻ മുൻകൂട്ടി പറഞ്ഞിട്ടുണ്ടു്."

"പക്ഷേ; ലൂക്കോസ് രാജാവിനെ ഓപ്പറേററു ചെയ്തു് രക്തം എടുത്തു കളഞ്ഞു, രോഗം സുഖപ്പെടുത്തിയല്ലോ?" പൗലൂസ് ചോദിച്ചു

"രക്തം എടുത്തു കളയുന്നതുകൊണ്ടു് താൽക്കാലികമായ മോചനം മാത്രമേ കിട്ടുകയുള്ളു." പ്രോബസ് ശഠിച്ചു: "അക്കാര്യം ലൂക്കോസ് വ്യക്തമായി ഹേരോദാവിനെ ധരിപ്പിച്ചിരുന്നു. തെക്ലാ കേട്ടതാണതു്. സംശയമുണ്ടെങ്കിൽ അവളോടു ചോദിച്ചുനോക്കു"

ലൂക്കോസ് ഹേരോദാവിനോടു് അങ്ങനെ പറയുന്നതു കേട്ടതായി തെക്ലാ സമ്മതിച്ചു.

പൗലൂസ് വീണ്ടും തൻെറ അഭിപ്രായത്തിൽ ഉറച്ചുനിന്നു. "പക്ഷേ ഹേരോദാവു് ആ കൃത്യസന്ദർഭത്തിൽ, അപകടം നിറഞ്ഞ ആ നിമിഷത്തിൽ, മരിക്കാനിടയായതെങ്ങനെ? ദൈവത്തിൻെറ കരം അവിടെ പ്രവത്തിച്ചുവെന്നതിനു് ഒരു തെളിവല്ലേ അതു്?" പൗലൂസ് ഡോക്ടരുടെ നേക്കു തിരിഞ്ഞു: "ലൂക്കോസേ! ഞാനൊന്നു ചോദിക്കട്ടെ. ഹേരോദാവിൻെറ മരണം തീകച്ചും പ്രകൃതിസഹജമായ കാരണം കൊണ്ടാണെന്നു് യിനക്കു തെളിയിക്കാമോ?"

"വയ്യാ."

"അങ്ങനെയെങ്കിൽ, ഞാൻ ഇനിയും പ്രസംഗിക്കും. ഹേരോദാവിനെ അവൻെറ പാപങ്ങൾ നിമിത്തം ദൈവം കൊന്നുവെന്നുതന്നെ ഞാൻ തുടന്നു പ്രസംഗിക്കും. ദൈവത്തിൻെറ കരങ്ങൾ ഇന്നും ശക്തിയുള്ളവയാണു്. യേശുവിനെ എതിത്തു നിൽക്കുന്നവരാരായാലും പരാജയമടയുകതന്നെ ചെയ്യും."

പൗലൂസും ബന്നബാസും മുറിവിട്ടു വെളിയിൽപോയി. പ്രോബസ് ലൂക്കോസിനോടു് ഇപ്രകാരം പറഞ്ഞു; "ലൂക്കോസേ! നീയാണു് പൗലൂസിനു് വളമിട്ടുകൊടുക്കുന്നതു്. അതതു സന്ദർഭങ്ങളിൽ കട്ടായമായി കാര്യം പറഞ്ഞു തീർക്കാത്തതിൻെറ കുഴപ്പമാണിതെല്ലാം. തർസോസിൽവച്ചു് നീ അപ്പോളോണിയസിനെ സുഖപ്പെടുത്തി. അതിൻെറ ഖ്യാതിയും പെരുമയും കിട്ടിയതാക്കാണു്? പൗലൂസിനു്. ഇപ്പോൾ, ഹേരോദാവിൻെറ മരണം വ്യക്തിപരമായ ഒരു നേട്ടമായിട്ടാണു് ആ മനുഷ്യൻ പരിഗണിക്കുന്നതു്. താൻ ഭൂമിയിൽ ദൈവത്തിൻെറ പ്രതിനിധിയാണെന്നു

പറയാൻ പൗലൂസിനുള്ള അവകാശമെന്താണ്? ദമസ്ക്കോസിലേയ്ക്കുള്ള റോഡിൽവച്ച് പൗലൂസിനുണ്ടായ അനുഭവം കേവലമൊരു മായാവിഭ്രമം മാത്രമായിരുന്നുവെന്നു നിനക്കറിയാമല്ലൊ.''

തെക്ലാ സംശയിച്ചു: "എന്താണ് ഇപ്പറയുന്നതു്? എനിക്കൊന്നും മനസ്സിലാകുന്നില്ല. അന്നു് റോഡിൽവച്ച് പൗലൂസ് യേശുവിനെ നേരിട്ടുകാണുകയും യേശുവിന്റെ സ്വരം കേൾക്കുകയും ചെയ്തതല്ലേ? അതല്ലേ വാസ്തവം.?''

ലൂക്കോസ് മറുപടി പറഞ്ഞു:"പ്രിയേ! അതു് തിട്ടമായിപറഞ്ഞുകൂടാ. എന്താണു വാസ്തവത്തിൽസംഭവിച്ചതെന്നുള്ളതിനെപ്പററി തെളിവൊന്നുമില്ല. പ്രോബസു പറയുന്ന രീതിയിൽ അതിനൊരു വിശദീകരണം നൽകുക സാദ്ധ്യമായിരിക്കാം. ചില മനുഷ്യർ ചില കാര്യങ്ങൾ വളരെ വിശദമായി ഭാവനയിൽ കണ്ടു കണ്ടു്, കുറേ കഴിയുമ്പോൾ അവരതിൽ വിശ്വസിക്കാൻ ഇടയായിക്കാണാറുണ്ട്."

"അപ്പോൾ, ഹേരോദാവിന്റെ മരണക്കാര്യമോ?''

"ഹേരോദാവു് പ്രവാചകനെ ചെങ്കോൽ കൊണ്ടു് അടിച്ചുകഴിഞ്ഞയുടനെ, രാജാവിന്റെ മുഖത്തുണ്ടായ ഭാവവ്യത്യാസം സൂക്ഷിച്ചുവോ? കുപിതനായി അഗാബസിനെ അടിച്ചുവെങ്കിലും, അടുത്ത നിമിഷം രാജാവു ഭയാക്രാന്തനായി. അഗാബസു മരിച്ചുപോയാൽ തന്റെ ജീവനും അപകടത്തിലാണെന്നുള്ള ഓർമ്മയാണതിനു കാരണം.''

"ശരിയായിരിക്കണം,'' എന്തോ ഓർമ്മിച്ചിട്ടെന്നോണം പതിഞ്ഞ സ്വരത്തിൽ തെക്ലാ പറഞ്ഞു "അഗാബസ്സ് ജീവിച്ചിരിക്കുന്നിടത്തോളം കാലം തന്റെ ജീവനു് അപകടമൊന്നുമില്ലെന്നു് ഹേരോദാവു് പറയുന്നതു ഞാൻ കേട്ടതാണ്. അങ്ങനെയെങ്കിൽ, പൗലൂസിനു തെററുപററിയിരിക്കണം; അതുപോലെ തന്നെ നമുക്കെല്ലാവർക്കും തെററിപ്പോയിക്കാണണം— യേശുവിനെപ്പററിയുള്ള നമ്മുടെ വിശ്വാസം സംബന്ധിച്ചിടത്തോളം.''

ലൂക്കോസ്സ്, കുമാരിയുടെ കരങ്ങൾ സ്വന്തം കൈകളിലെടുത്തു. മൃദുലസ്വരത്തിൽ ആ യുവാവു പറഞ്ഞു: "പ്രിയേ! ഇതുകൊണ്ടൊന്നും നിന്റെ വിശ്വാസം ക്ഷയിക്കാനനുവദിക്കരുതു്. ഒരു കാര്യം വാസ്തവമാണു്. പൗലൂസും മററും കാര്യങ്ങൾ കാണുന്നതിൽനിന്നു് ഭിന്നമായിട്ടാണു് പ്രോബസും ഞാനും അവ കാണുന്നതു്. ഒരു പക്ഷേ ഇത്തരം സംശയങ്ങൾ ദൈവം തന്നെ ഞങ്ങളുടെ മനസ്സിൽ ഉദിപ്പിക്കുന്നതാണോ എന്നു ഞാൻ സംശയിക്കാറുണ്ടു്. അവയെ തരണം ചെയ്തു കഴിയുമ്പോൾ നമ്മുടെ മനോബോദ്ധ്യം കുറേക്കൂടി ആഴത്തിൽ ഉറച്ചുകിട്ടുവാൻ അതു സഹായിക്കുമായിരിക്കാം.''

"അപ്പോൾ, ആ സംഭവത്തിനു് എന്തു കാരണം നൽകും?''

"എന്റെ മനസ്സിൽ അതു് വളരെ പ്രയാസമുള്ളതായി തോന്നുന്നില്ല. അത്ഭുതകൃത്യങ്ങളുടെ കാര്യത്തെപ്പററിതന്നെ ഞാൻ ആലോചിക്കുകയായിരുന്നു. നേരിട്ടുള്ള ഇടപെടലിനേക്കാൾ കൂടുതലായി ദൈവം ഇക്കാലത്തു്, തന്റെ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി മിക്കപ്പോഴും മനുഷ്യരുടെ പ്രവത്തനങ്ങളിലൂടെയും മനസ്സിലൂടെയുമാണു് പ്രവത്തിച്ചുകൊണ്ടിരിക്കുന്നതെന്നു് എനിക്കു് തോന്നുന്നു.''

"സ്തേഫാനോസു് കൊല്ലപ്പെട്ടപ്പോൾ, ചുരുൾ രക്ഷിക്കുന്നതിനു് അങ്ങു് ഒരു ഉപാധിയായിത്തീന്നതുപോലെയോ?''

"അതേ. പത്രോസിനെ ജയിലിൽനിന്നു മോചിപ്പിക്കാൻ കൊന്നേലിയോസിനെ ദൈവം ഉപയോഗിച്ചതു മററൊരു സംഭവമാണു്.''

പ്രോബസു് വിട്ടില്ല: "പക്ഷേ താൻ തന്നെ ഹേരോദാവിന്റെ മരണത്തിനു ഇടയാക്കിയെന്ന മട്ടിലാണു് പൗലൂസിന്റെ ഭാവവും പ്രവൃത്തിയും''

ലൂക്കോസു് ശാന്തസ്വരത്തിൽ ചോദിച്ചു. പ്രിയപ്പെട്ട പ്രോബസേ! അതുകൊണ്ടു നമുക്കു വല്ല നഷ്ടവുമുണ്ടോ? നമ്മെ സംബന്ധിച്ചിടത്തോളം പ്രധാനം തെക്ലാ രക്ഷപ്പെട്ടുവെന്നതാണു്. അവളെ രക്ഷിക്കുന്നതിൽ എന്നേപ്പോലെ തന്നെ നിങ്ങളും പരിശ്രമിച്ചിട്ടുണ്ടല്ലൊ''

പ്രോബസു് രണ്ടു കരങ്ങളും കുടഞ്ഞു അന്തരീക്ഷത്തെ ഇടിച്ചു. "ലൂക്കോസേ! നിനക്കു് ഒരു ബലഹീനതയുണ്ടു്. മററുള്ളവരെപ്പററിയാണു് നിനക്കു് കൂടുതൽ ചിന്ത. സ്വന്തകാര്യത്തിനു് മതിയായ ആലോചന നൽകുന്നില്ല.''

"ശരിയായിരിക്കാം. സ്വാത്മചിന്തകളിൽ നിന്നും അഹന്തയിൽ നിന്നും മനുഷ്യാത്മാവിനു് ഉയരാൻ സാധിക്കുമ്പോൾ മാത്രമേ, ശാന്തിയുടെയും സന്തുഷ്ടിയുടെയും മണ്ഡലത്തിൽ എത്തിച്ചേരാൻ സാധിക്കുകയുള്ളുവെന്നു് തെക്ലാ ഒരിക്കൽ പറഞ്ഞതായി ഞാൻ ഓക്കുന്നു.''

പ്രോബസ് മുറുമുറുത്തു "വിനയത്തിനും ഒരു അതിരുണ്ടായിരിക്കണം. അതോർമ്മിച്ചാൽ കൊള്ളാം. ഏതായാലും ഇക്കാര്യത്തെപ്പററി ഇനിയും പൗലൂസുമായി വാദപ്രതി

പ്രതിവാര പ്രഭാഷണം (The Sermon for the week)

# സ്വഭാവത്തിന്റെ അടിസ്ഥാനം കേൾവിയല്ല, പ്രവൃത്തിയാണ്

(എം. തൊമ്മൻ ബി. എ.)

ആകയാൽ എന്റെ ഈ വചനങ്ങളെ കേട്ടു ചെയ്യുന്നവൻ ഒക്കെയും പാറമേൽ വീടു പണിത ബുദ്ധിയുള്ള മനുഷ്യനോടു തുല്യനാകുന്നു. വന്മഴ ചൊരിഞ്ഞു നദികൾ പൊങ്ങി കാറ്റു അടിച്ചു ആ വീട്ടിന്മേൽ അലെച്ചു; അതു പാറമേൽ അടിസ്ഥാനമുള്ളതാകയാൽ വീണില്ല. എന്റെ ഈ വചനങ്ങളെ കേട്ടു ചെയ്യാത്തവൻ ഒക്കെയും മണലിന്മേൽ വീടു പണിത മനുഷ്യനോടു തുല്യനാകുന്നു. (മത്തായി 7: 24–26.)

മനുഷ്യജീവിതത്തിൽ ഏററവും പ്രാധാന്യം അർഹിക്കുന്ന കാര്യം സ്വഭാവരൂപവൽക്കരണമാണ്. അതു സാധിക്കേണ്ടതെങ്ങനെയാണ് എന്ന് നമ്മുടെ കർത്താവ് ഈ ഉപമവഴിയായി പഠിപ്പിക്കുന്നു. മനുഷ്യൻ എപ്പോഴും ജീവിതമാകുന്ന വീടുപണിയിൽ ഏർപ്പെട്ടിരിക്കുന്നു. ആ വേലയിൽ നിന്നും ഒഴിവാകുവാൻ ആർക്കും കഴിയുന്നതല്ല. നാം ചെയ്യുന്ന ഓരോ പ്രവൃത്തിയും ചിന്തിക്കുന്ന ഓരോ ചിന്തയും ചെയ്യുന്ന ഓരോ തീരുമാനവും നമ്മുടെ സ്വഭാവമാകുന്ന വീടിന്റെ ഓരോ കല്ലുകളായി പണിതു ചേർക്കപ്പെടുകയാണ്. സ്വഭാവരൂപവൽക്കരണത്തിൽ ഏററവും പ്രധാനഘടകം അടിസ്ഥാനമാണ്. വായുവിൽ വീടു പണിയുക സാദ്ധ്യമല്ല. അതുകൊണ്ട് കെട്ടിടത്തിന്റെ സ്ഥാനമാണ് സർവപ്രധാനമായിട്ടുള്ളത്. ഈ ഉപമയിൽ വീടു പണിയുവാൻ പുറപ്പെട്ട രണ്ടുപേരേക്കുറിച്ചു പറയുന്നുണ്ട്. ഒരാൾ പാറമേലും മറേറ ആൾ മണലിന്മേലും അടിസ്ഥാനമിട്ടു. മനുഷ്യർ എല്ലാവരും ഇതിൽ ഏതെങ്കിലും ഒരുതരത്തിൽ പെട്ടവരാണ്. ഒന്നുകിൽ ആദ്ധ്യാത്മികവും ധാർമ്മികവുമായ പ്രമാണങ്ങളാകുന്ന പാറമേൽ നമ്മുടെ സ്വഭാവത്തെ നമുക്കു കെട്ടിപ്പടുക്കാം; അല്ലെങ്കിൽ താൽക്കാലികസുഖസൗകര്യങ്ങളാകുന്ന മണലിന്മേൽ സ്വഭാവത്തെ കെട്ടിപ്പടുക്കാം. പാറമേൽ പണിത ആൾ ദീർഘവീക്ഷണമുള്ള ആളാണ്. അയാൾ ഭാവിയിലേക്കു നോക്കി കാററും മഴയും വെള്ളപ്പൊക്കവും ഉണ്ടായാലും വീഴാത്തവണ്ണം കെൽപ്പുള്ള ഒരു വീടു പണിതു. എന്നാൽ മണലിന്മേൽ പണിത ആൾ അപ്പോഴത്തെ ആവശ്യവും സൗകര്യവും മാത്രമേ നോക്കിയുള്ളു. ആദ്യം കണ്ടെത്തിയ സ്ഥാനത്ത് എളുപ്പത്തിൽ ഒരു വീടു പണിതുതീർത്തു. കാററും മഴയും വെള്ളപ്പൊക്കവുമൊന്നും അയാളുടെ കണക്കുകൂട്ടലിൽ പെട്ടില്ല. അപ്പോഴത്തെ സൂര്യപ്രകാശം എന്നും നീണ്ടുനിൽക്കുമെന്ന് അയാൾ വിചാരിച്ചുപോയി. ആ നിമിഷത്തിലെ സുഖത്തിൽ കൂടുതലൊന്നും അയാൾ ആഗ്രഹിച്ചില്ല.

സ്വഭാവരൂപവൽക്കരണത്തിൽ ശരിയായ അടിസ്ഥാനം എന്താണെന്നു നമ്മുടെ കർത്താവു പഠിപ്പിക്കുന്നുണ്ട്. കർത്താവിന്റെ വചനങ്ങളെ കേട്ടുചെയ്യുക, അല്ലെങ്കിൽ അനുസരണം—ഇതാണ് ശരിയായ അടിസ്ഥാനം. വീടു പണിയുന്നവരുടെ ഉപമ നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണത്തിന്റെ അവസാനഭാഗത്താണ് ചേർത്തിരിക്കുന്നത്. ഗിരിപ്രഭാഷണത്തിൽ മനുഷ്യജീവിതത്തെ ഭരിക്കേണ്ട പൊതുപ്രമാണങ്ങളെയും മനുഷ്യൻ ദൈവത്തോടും സഹോദരവർഗ്ഗത്തോടും വർത്തിക്കേണ്ടതെങ്ങനെ എന്നുള്ളതിനേയും വിവരിച്ചിട്ടുണ്ട്. അവസാനമായി കർത്താവു പറയുന്നു: "എന്റെ ഈ വചനങ്ങളെ കേട്ടു ചെയ്യുന്നവൻ ഒക്കെയും പാറമേൽ വീടു പണിത ബുദ്ധിയുള്ള മനുഷ്യനോടു തുല്യനാകുന്നു," എന്ന്. കർത്താവിന്റെ വചനങ്ങളെ കേൾക്കുന്നവരെയും കേൾക്കാത്തവരെയും തമ്മിൽ താരതമ്യപ്പെടുത്തുന്നില്ല; പ്രത്യുത, കേട്ടിട്ട് അനുസരിക്കുകയും അനുസരിക്കാതിരിക്കുകയും ചെയ്യുന്നവരെയാണ് കർത്താവു താരതമ്യപ്പെടുത്തുന്നത്. രണ്ടുകൂട്ടരും തമ്മിലുള്ള വ്യത്യാസം പാറമേൽ വീടുപണിയുന്നവരും മണലിന്മേൽ വീടു പണിയുന്നവരും തമ്മിലുള്ള വ്യത്യാസമാണ്. ഒരുകൂട്ടർ നിലനിൽക്കും; മറേറ കൂട്ടർ നശിക്കും.

യേശുക്രിസ്തുവിന്റെ കല്പനകൾ അനുസരിക്കുകയോ അനുസരിക്കാതിരിക്കുകയോ ചെയ്യുന്നതു മനുഷ്യനെ സംബന്ധിച്ചിടത്തോളം ഒരു ജീവന്മരണപ്രശ്നമാണ്. സ്വന്ത കല്പനകളെ സംബന്ധിച്ച് ഇത്രവലിയ ഒരു അവകാശവാദം പുറപ്പെടുവിക്കുവാൻ യേശുവല്ലാതെ മററാരും ധൈര്യപ്പെട്ടിട്ടില്ല. യേശുവിന്റെ ആത്മീയാധികാരം ചോദ്യംചെയ്യപ്പെടാവുന്നതല്ല; കാരണം അതു സ്രഷ്ടാവായ ദൈവത്തിന്റെ അധികാരവും ഹിതവുമാണ്. യേശുവിന്റെ ഹിതം പ്രപഞ്ചത്തിന്റെയെല്ലാം പിന്നിൽ സ്ഥിതിചെയ്യുന്ന ആത്യന്തികമായ യാഥാർത്ഥ്യമാണ്. അതു് അനുസരിച്ചില്ലെങ്കിൽ ഫലം നാശംതന്നെ.

മനുഷ്യജീവിതത്തിനും സ്വഭാവത്തിനും ഒരു ഉറച്ച അടിസ്ഥാനം ഒഴിച്ചുകൂടാത്തതാണ്. ഏതെങ്കിലും വിധത്തിലുള്ള പ്രയാസങ്ങളെയും പ്രതികൂലസാഹചര്യങ്ങളെയും നേരിടേണ്ടിവരാത്ത ഒരു ജീവിതവുമില്ല. കാററും മഴയും ഇല്ലാത്ത ഒരു കാലാവസ്ഥയിൽ വീടിന് അടിത്തറകെട്ടുവാൻ പാറ വേണമെന്നു നിർബന്ധമില്ല; നല്ല ഉറച്ച മണൽതിട്ട ആയാലും മതി. എന്നാൽ ഇന്നല്ലെങ്കിൽ നാളെ കാലാവസ്ഥ മാറിവീഴും. ധനികൻ ദരിദ്രനായെന്നു വരാം. രോഗവും ആപത്തും, ദുഃഖവും നിരാശയും നമ്മെ ആക്രമിച്ചേക്കാം. അപ്പോൾ നമ്മുടെ അടിസ്ഥാ

---

വാദത്തിലേർപ്പെടാൻ ഞാൻ ഉദ്യമിക്കുന്നതല്ല."

"വളരെ നല്ലതു്" ലൂക്കോസ് അതു ശരിവച്ചു. "പൗലൂസിന്റെ തെററുകൾ എന്തൊക്കെയാണെങ്കിലും, ആ മനുഷ്യനെക്കൊണ്ട് വളരെയധികം പ്രവർത്തിക്കാൻ കഴിയും. താൻ വിശ്വസിക്കുന്ന കാര്യങ്ങൾ മററുള്ളവരെക്കൊണ്ടും വിശ്വസിപ്പിക്കുന്നുള്ള അസാമാന്യമായ ഒരു കഴിവ് പൗലൂസിനുണ്ടെന്നുള്ളതിൽ സംശമില്ല. യേശുവിന്റെ മാർഗ്ഗം, അതാരുപഠിപ്പിച്ചാലും, മനുഷ്യരാശിക്ക് ഒരിക്കലും യാതൊരുപദ്രവവും വരുത്തുകയില്ല നിശ്ചയം"

# വേദവായനക്കുറിപ്പുകൾ

(എം. ററി.)

തിങ്കൾ യെശയ്യാ. 1: 10–20.

ന്യായപ്രമാണമനുസരിച്ചു യാഗങ്ങൾ അർപ്പിക്കുകയും ആരാധന നടത്തുകയും ചെയ്തിരുന്നെങ്കിലും അതേസമയം തന്നെ അനീതിയും അധർമ്മവും പ്രവർത്തിച്ചിരുന്ന ഒരു ജനത്തോട്ട് ദൈവത്തിനു പറയുവാനുണ്ടായിരുന്ന കാര്യങ്ങളാണ് യെശയ്യായുടെ സന്ദേശം. ഇസ്രായേലിൻെറ പാപം എത്ര അധികമായിരുന്നു എന്നുള്ളതു് അവരെ സോദോമിനോട്ടും ഗോമോറായോട്ടും ഉപമിച്ചിരിക്കുന്നതിൽ നിന്നു് വ്യക്തമാണു്. ദൈവം നമ്മുടെ ആചാരാനുഷ്ഠാനങ്ങൾ കൊണ്ടുമാത്രം തൃപ്തിപ്പെടുന്നില്ല എന്നു ദീർഘദർശി ശക്തിയായി പഠിപ്പിക്കുന്നു. ഹൃദയശുദ്ധിയും നീതിയുള്ള പ്രവൃത്തിയുമാണ് ദൈവം പ്രധാനമായി കരുതുന്നതു്. പാപത്തെ ദൈവം വെറുക്കുന്നെങ്കിലും അനുതപിക്കുന്ന പാപിയെ ദൈവം ഒരുനാളും ഉപേക്ഷിക്കയില്ല. നമ്മുടെ ആരാധനയും ജീവിതവും തമ്മിൽ പൊരുത്തമില്ലാത്ത വിധം രണ്ടു മാനദണ്ഡങ്ങളെ നാം വച്ചു പുലർത്തുന്നുണ്ടോ? കപടഭക്തിയിൽ നിന്നും സ്വയവഞ്ചനയിൽ നിന്നും നമ്മെ രക്ഷിക്കുവാൻ നമുക്കു പ്രാർത്ഥിക്കാം.

ചൊവ്വാ. സങ്കീർത്തനം 130.

ആപത്തിലും മനഃപ്രയാസത്തിലും ഇരിക്കുന്ന ഏവർക്കും ഏതുകാലത്തും ഉപയോഗിക്കാവുന്ന ഒരു പ്രാർത്ഥനയാണിതു്. പാപത്തിലും അരിഷ്ടതയിലും ഇരിക്കുന്ന നാം ആഴത്തിൽ മുങ്ങി മരിക്കുവാൻ തുടങ്ങുന്ന ഒരു മനുഷ്യനെ പോലെ രക്ഷയ്ക്കായി ദൈവത്തോടു നിലവിളിക്കുന്നു. ദൈവം ക്ഷമിക്കാത്തവനും നിഷ്ഠുരനുമല്ല; അങ്ങിനെയെങ്കിൽ നമുക്കു ദൈവമുമ്പാകെ ഭയപ്പെട്ട് വിറയ്ക്കുവാനല്ലാതെ കഴിയുകയില്ലായിരുന്നു. എന്നാൽ ദൈവം മനസ്സലിവുള്ളവനും പാപങ്ങളെ ക്ഷമിക്കുന്നവനുമാകുന്നു. അതുകൊണ്ട് നമുക്ക് ധൈര്യം പൂണ്ടു് ഭയഭക്തിയോട്ടും വിനയത്തോട്ടും കൂടി ദൈവത്തെ സമീപിക്കാം. നമ്മുടെ യോഗ്യതകൊണ്ടല്ല, ദൈവത്തിൻെറ കരുണകൊണ്ടു മാത്രം ദൈവത്തിൻെറ വീണ്ടെടുപ്പിനായി നമുക്കു പ്രാർത്ഥിക്കുകയും കാത്തിരിക്കുകയും ചെയ്യാം. പട്ടണം കാവൽക്കാർ രാത്രി മുഴുവൻ ഉറക്കമിളച്ച ശേഷം പ്രഭാതത്തെ സ്വാഗതം ചെയ്യുന്നതു പോലെ ദൈവത്തിൻെറ വീണ്ടെടുപ്പിനെ നമുക്കു പ്രതീക്ഷിക്കുകയും സ്വീകരിക്കുകയും ചെയ്യാം. ദൈവം വിശ്വസ്തനും കരുണയുള്ളവനും നമ്മെ രക്ഷിപ്പാൻ കഴിവുള്ളവനുമാണ്.

ബുധൻ. സങ്കീർത്തനം 103.

ദൈവത്തിൻെറ നന്മയുടെയും കരുണയുടെയും അനുഭവത്തിൽ നിന്നു് ഉദിച്ചുയർന്ന സ്തോത്രവും സന്തോഷവുമാണ് ഈ സങ്കീർത്തനത്തിൽ നാം കാണുന്നതു്. ദൈവത്തോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കുവാൻ ഇതു വളരെ പററിയതാണ്. നമ്മുടെ പാപങ്ങൾക്കൊത്തവണ്ണമോ നാം അർഹിക്കുന്നതു പോലെയോ ദൈവം നമ്മോടു പെരുമാറുന്നില്ല; പ്രത്യുത നാം അർഹിക്കാത്ത അനുഗ്രഹങ്ങൾ ദൈവം നമ്മുടെമേൽ വർഷിക്കുന്നു. നമ്മുടെ ബലഹീനതയിൽ നമുക്കു ദൈവത്തിൽ ആശ്രയിക്കാതെ ജീവിക്കുക സാദ്ധ്യമല്ല. മനുഷ്യൻെറ ആയുസ്സ് പുല്ലു പോലെ ആകുന്നു. ഇഹലോകത്തിലെ നമ്മുടെ ജീവിതം ക്ഷണഭംഗുരമാണെന്നുള്ള കാര്യം നാം മറക്കരുതു്. എന്നാൽ അതോടൊപ്പം നമുക്കു നിത്യമായ ഒരു ജീവിതമുണ്ടെന്നു് നാം എപ്പോഴും ഓർക്കേണ്ടതാണ്. അനിത്യമായ ഈ ലോകത്തിലും ദൈവത്തിൻെറ നന്മയും കരുണയും നമ്മെ വലയം ചെയ്യുന്നതിനാൽ നാം എപ്പോഴും ദൈവത്തെ സ്തോത്രം ചെയ്യേണ്ടിയിരിക്കുന്നു. നാം ദൈവത്തെ എത്രതന്നെ സ്തോത്രം ചെയ്താലും മതിയാകയില്ല. അതുകൊണ്ടു ദൂതന്മാരും പ്രകൃതിയും ദൈവത്തിൻെറ മററെല്ലാ സൃഷ്ടികളും നമ്മോടു ചേർന്നു ദൈവത്തെ സ്തുതിക്കട്ടെ എന്നു സങ്കീർത്തനക്കാരൻ പറയുന്നു.

വ്യാഴം. യിരെമ്യാവു് 2: 1–13

ഒരു കാലത്തു് യഹോവായും ഇസ്രായേലും തമ്മിൽ നിലനിന്നിരുന്ന സഖ്യത്തെ പ്രവാചകൻ അനുസ്മരിക്കുന്നു. ഇസ്രായേൽ ദൈവത്തെ സ്നേഹിച്ചു; ദൈവം അവരെ സംരക്ഷിച്ചു. എന്നാൽ ഇപ്പോൾ ഇസ്രായേൽ ദൈവത്തെ ഉപേക്ഷിച്ചിരിക്കുന്നു. ദൈവം എന്നും വിശ്വസ്തനാണ്; എന്നാൽ തൻെറ ജനം അവിശ്വസ്തത കാണിച്ചു. എങ്കിലും ദൈവം അവരെ ഉപേക്ഷിക്കാതെ അവരോടു ന്യായവാദം ചെയ്തു് അവരെ തിരിച്ചു വരുത്തുവാൻ ശ്രമിക്കുന്നു. പുറജാതി പോലുംകേവലം ബിംബങ്ങളായ അവരുടെ ദേവന്മാരെ ഉപേക്ഷിക്കുന്നില്ല; എന്നാൽ ഇസ്രായേൽ അവരുടെ സർവസ്വവുമായിരുന്ന സത്യദൈവത്തെ ഉപേക്ഷിച്ചു എന്നുള്ളതു വളരെ ഭയങ്കരമായ ഒരു കാര്യമായി പ്രവാചകൻ ചൂണ്ടിക്കാണിക്കുന്നു. മനുഷ്യൻെറ യഥാർത്ഥജീവിതം ദൈവത്തിലാണ്. ദൈവത്തെ കൂടാതെയുള്ള സംതൃപ്തികൾ പൊട്ടക്കിണററിലെ വെള്ളം പോലെ വററിപ്പോകും. "ഞാൻ കൊടുക്കുന്ന വെള്ളം കുടിക്കുന്നവനു് ഒരു നാളും ദാഹിക്കയില്ല" എന്നുള്ള നമ്മുടെ കർത്താ

---

നം ഉറച്ചതല്ലെങ്കിൽ നാം നിലംപതിക്കും നിശ്ചയം. ക്രിസ്തുവിലും അവൻെറ പ്രമാണങ്ങളിലും കെട്ടിപ്പടുത്തിട്ടുള്ള ജീവിതവും സ്വഭാവവും എന്തു സംഭവിച്ചാലും കുലുങ്ങുകയില്ല.

ഇന്നു ക്രിസ്ത്യാനികളെ സംബന്ധിച്ച ഗൗരവപ്രശ്നം അവർ ദൈവത്തിൻെറ വചനം കേൾക്കുകയും അറിയുകയും ചെയ്യുന്നുണ്ടോ എന്നുള്ളതല്ല; കേൾക്കുന്നതനുസരിച്ചു പ്രവർത്തിക്കുന്നുണ്ടോ എന്നുള്ളതുമാത്രമാണ്. ദൈവവചനം വായിച്ചും കേട്ടും മാത്രം തൃപ്തി അടയുന്ന ഒരു രീതി സഭാജീവിതത്തിലും വ്യക്തിജീവിതത്തിലും സർവ്വസാധാരണമാണ്. എന്നാൽ എന്തെങ്കിലും പ്രവൃത്തിയിൽ കാണുന്നതു എത്ര ദുർല്ലഭം! നമ്മുടെ ആത്മീയദാരിദ്ര്യം ഇവിടെയാണ് വെളിപ്പെടുന്നതു്. മണലിന്മേൽ വീടു പണിത മനുഷ്യനെ ചീത്ത ആളായിട്ടോ പാറമേൽ പണിതവനെ നല്ലവനായിട്ടോ കർത്താവു ചിത്രീകരിക്കുന്നില്ല. അവർ രണ്ടുപേരും നല്ലവർതന്നെ ആയിരിക്കാം. എന്നാൽ ഒരാൾ ബുദ്ധിമാനും മറെറ ആൾ മൂഢനുമാണെന്നാണ് പറഞ്ഞിരിക്കുന്നതു് മൗഢ്യത്തരം ഒരു ഭയങ്കരപാപമായിരിക്കാം. എന്നാൽ അതിൻെറ ഫലം ഭയങ്കരനാശമാണ്. നമ്മുടെ ജീവിതത്തിനു നാം സ്വീകരിച്ചിരിക്കുന്ന അടിസ്ഥാനം എങ്ങനെയുള്ളതാണ്? ക്രിസ്തുവാകുന്ന അടിസ്ഥാനത്തിന്മേൽ അനുദിനം പണിയപ്പെടുന്ന ഒന്നാണോ നമ്മുടെ സ്വഭാവം?

# ജീവിതത്തിൻെറ നല്ല കാവൽക്കാരൻ

(എൻ. എം. ഏബ്രഹാം ബി. ഏ.)

O God our help in ages past
Our hope for years to come
Be thou our guard while troubles last·
And our eternal home·

അത്ഥം

ദൈവമെ, ഭൂതകാലത്തെ ഞങ്ങളുടെ സഹായമെ!
വരുംകാലങ്ങളിലെ ഞങ്ങളുടെ പ്രത്യാശാസങ്കേതമെ
ഞങ്ങളുടെ ദുരിതങ്ങൾനിലനിൽക്കുന്നകാലത്തുഞങ്ങളുടെകാവലും
ഞങ്ങളുടെനിത്യനിവാസസ്ഥാനവുമെ.

ചിന്തകൾ

ഈ ഗാനത്തിൻെറ അവസാന പദ്യശകലമാണിതു്. ദുരിതങ്ങളും മനോഭാരങ്ങളും, പീഡനങ്ങളും സഹിക്കുന്നവക്കു്, രക്ഷാമാർഗ്ഗങ്ങൾ കാണാതെ ശ്വാസംമുട്ടുമ്പോൾ, എവിടേക്കാണു് കണ്ണുകൾ തിരിയുക. സർവശക്തനും, കാരുണ്യവാനുമായ ദൈവത്തിങ്കലേക്കു കൈനീട്ടുവാൻ ദൈവാശ്രയമുള്ളവക്കേ കഴിയൂ. ദൈവാശ്രയമില്ലാത്തവരെ പരിഹാരം കാണാത്ത ദുരിതങ്ങൾ ആത്മഹത്യയിലേക്കു തിരിക്കും. സ്വന്ത ഭാര്യയെ വെട്ടുകത്തികൊണ്ടറുത്തു കൊന്ന ഒരു കൊലപാതകിയെ ഞാനറിയും. ഭേദപ്പെട്ട കുടുംബസ്ഥിതിയിലും സാമ്പത്തികനിലയിലും കഴിഞ്ഞ അയാൾ മദ്യപാനത്തിൽപ്പെട്ടു കുഴഞ്ഞു. സാധാരണഗതിയിൽ ശാന്തനും രസികനുമായിരുന്ന അയാൾക്കു് ഇങ്ങനെയൊരു അക്രമത്തിനു് സന്നദ്ധനാകാനുള്ള മദ്യഭ്രാന്തുണ്ടായി. പത്തും, എട്ടും, ആറും നാലും വയസ്സുപ്രായമുള്ള കുഞ്ഞുങ്ങളുടെ മുമ്പിൽവച്ചാണു് ഈ ഘോരകൃത്യം നടന്നതു്. കാലങ്ങൾ കഴിഞ്ഞു ഘാതകൻ കഠിനതടവിനു ശിക്ഷിക്കപ്പെട്ടു, പല വർഷങ്ങൾക്കുശേഷം തിരിച്ചുവന്നു. തങ്ങളുടെ പ്രിയമാതാവിനെ കൊന്ന പാതകനായിട്ടാണു് പിതാവിൻെറ സ്മരണ ആ കുഞ്ഞുങ്ങളുടെ സ്മരണയിൽ നിന്നതു്. എങ്കിലും ബുദ്ധിമാന്മാരായ പുത്രന്മാർ ഒരുവിധത്തിലുള്ള മര്യാദകൾ സ്വീകരിച്ചു് പിതാവിനെ സ്വീകരിച്ചു. പിന്നീടുള്ള കുടുംബജീവിതം അയാൾക്കു ഒട്ടും സൗഭാഗ്യകരമായിരുന്നില്ല. മാററുവാനാവാത്ത ഒരുവിടവു് മക്കളും പിതാവുമായി നിലനിന്നു. മററാരും പഴിക്കാത്തനിലയിൽ കാലങ്ങൾ കഴിഞ്ഞെങ്കിലും, ഈ പിതാവു് വിനോദരസികനായിരുന്ന കാലത്തെയാതൊരു ചിരിയും ചിരിച്ചിട്ടില്ല. എന്തോ ഒരുമ്ലാനത ആ ജീവിതത്തെ ബാധിച്ചിരുന്നു. അയാൾ വൃദ്ധനായി മരണക്കിടക്കയിൽ കിടന്നിരുന്നു. റോമൻകത്തോലിക്കനായിരുന്നതിനാൽ അവക്കുള്ള കുമ്പസാരം, കുർബാന മുതലായവ വിഘ്നംകൂടാതെ അയാൾ അനുഷ്ഠിച്ചിരുന്നു. മരിക്കുന്നതിനു് തലേദിവസം യാക്കോബായ ഇടവകയിലെ വൈദികൻ അദ്ദേഹത്തെ സന്ദർശിച്ചു. പേരുവിളിച്ചുകൊണ്ടു് "ദൈവം ക്ഷമിക്കാത്ത ഒരു പാപമുണ്ടു്. അറിയാമൊ?" "അറിയാം അച്ചാ!" രോഗി മറുപടി നൽകി. "നിരാശ! അതിനിക്കില്ല.' 'മരണക്കിടക്കയിൽ കിടന്ന ഒരു കൊലപാതകി "നിരാശ" ഇല്ലെന്നു പറയുവാൻ കഴിയുന്ന ഒരു ആത്മീയനൽവരബോധത്തെപ്പററി അശ്രുകണങ്ങളോടുകൂടിയല്ലാതെ സ്മരിക്കുവാൻ കഴിയുന്നില്ല. യേശുക്രിസ്തുവിൻെറ ഇഹ

വിൻെറ വചനത്തെ ഓർത്തു് ധ്യാനിക്കുക.

വെള്ളി. യെശയ്യാവു് 35:1–10.

യെശയ്യാ പ്രവാചകൻ അറിഞ്ഞതിലും മഹത്തരമായ ഒരു വിശ്വാസത്തെ പ്രകടിപ്പിക്കുവാൻ ക്രിസ്ത്യാനികൾ ഉപയോഗിക്കുന്ന ഒരു പഴയനിയമഭാഗമാണിതു്. പ്രവാചകൻ ദർശിച്ചതു്! ചിന്നിച്ചിതറിപ്പോയ ഇസ്രായേൽക്കാർ യെരുശലേമിൽ തിരിച്ചെത്തി സമൃദ്ധിയിലും സമാധാനത്തിലും വസിച്ചഒരു സുവർണ്ണകാലമായിരുന്നു.എന്നാൽ ക്രിസ്ത്യാനികളായ നാം പ്രതീക്ഷിക്കുന്നതു് അഖിലലോക വ്യാപകവും നിത്യവുമായ ദൈവരാജ്യമാണു്. ഇഹത്തിലും പരത്തിലും ഉള്ള എല്ലാ നന്മയും ഉൾക്കൊള്ളുന്ന ഒരു വ്യവസ്ഥിതി ആയിരിക്കും അതു്. പ്രവാചകൻ ദർശിക്കുന്ന പെരുവഴി (വാക്യം 8) വിശുദ്ധ വഴി ആയിരിക്കും. അതിൽ അശുദ്ധന്മാർക്കു നടക്കുവാൻ അവകാശമില്ല. പാപത്തിൽ നിന്നു് വിശുദ്ധീകരിക്കപ്പെട്ടവർക്കല്ലാതെ ദൈവത്തിൻെറ വഴിയിൽ നടക്കുവാൻ കഴിയുകയില്ല. വിശുദ്ധനായ ദൈവം തൻെറജനം വിശുദ്ധരായിരിക്കുവാൻ ആവശ്യപ്പെടുന്നു. നമ്മുടെ സകല സൗഭാഗ്യത്തിനും നിദാനമായിട്ടുള്ളതു് വിശുദ്ധിയിൽ ദൈവത്തോടു കൂടെയുള്ള ജീവിതമാണു്. ദൈവത്തെ കൂടാതെയുള്ള സന്തോഷവും സമാധാനവും നാം ഒരിക്കലും കാംക്ഷിക്കരുതു്.

ശനി. യിരെമ്യാവു് 31: 31–34

ദൈവത്തിൻെറ പുതിയ ദിവസം ആഗതമാകണമെങ്കിൽ പുതുക്കപ്പെട്ടമനുഷ്യർഉണ്ടാകണം എന്നുള്ള പരമാർത്ഥം യിരെമ്യാ പ്രവാചകനു ദൈവം വെളിപ്പെടുത്തിക്കൊടുത്തു. "ചെതുക്കിച്ച തടിയിൽ കൊത്തുപണി ചെയ്‌വാൻ സാദ്ധ്യമല്ല" ഭൂമിയിൽ ദൈവത്തിൻെറ നീതിസ്ഥാപിതമാകണമെങ്കിൽ മനുഷ്യഹൃദയങ്ങൾ വ്യത്യാസപ്പെടണം.അതു ദൈവവുമായുള്ള ഒരു പുതിയ ബന്ധത്തിൻെറ ഫലമായി മാത്രമേ സാധിക്കു. ദൈവത്തിൻെറ ഇഷ്ടം ചെയ്യുവാൻ മനുഷ്യനു് ആന്തരീകമായ ആഗ്രഹം ഉണ്ടാകുമ്പോൾ ദൈവത്തിൻെറ ദിവസം ഭൂമിയിൽ ഉദയം ചെയ്യും. "ഞാൻ അവർക്കു ദൈവമായും അവർ എനിക്കു ജനമായും ഇരിക്കും" എന്നുള്ള പ്രവചനം നിവർത്തിക്കപ്പെടണമെങ്കിൽ ഓരോ വ്യക്തിയുടെയും ആളത്വം പുതുക്കപ്പെടണം. അപ്പോൾ ഓരോരുത്തർക്കും ദൈവത്തിലുള്ള വിശ്വാസം മററുള്ളവർ ഉപദേശിക്കുന്നതനുസരിച്ചു മാത്രമായിരിക്കയില്ല. അവരവരുടെ അനുഭവത്തിൻെറഫലമായിട്ടായിരിക്കുംദൈവത്തിലുള്ള എൻെറവിശ്വാസം കേട്ടുകേൾവിയിലോ പാരമ്പര്യത്തിലോ മാത്രം ആശ്രയിച്ചുള്ളതാണോ അതോ ദൈവവുമായുള്ള എൻെറ ആന്തരീയബന്ധം നിമിത്തം ഉള്ളതാണോ?

—0—

# പത്രാധിപർക്കുള്ള കത്തു്

സർ,

നവംബർ 10ലെ ചർച്ചുവീക്കിലിയിൽ, ആത്മബോധിനിയിൽനിന്നു് ഉദ്ധരിച്ചിരുന്ന "പത്തുവർഷത്തെ പുരോഗമനം" എന്ന കുറിപ്പും, തത്സംബന്ധമായി ചർച്ചുവീക്കിലി ഡിസംബർ 8–ാംനു പ്രസിദ്ധീകരിച്ച മുഖപ്രസംഗവും വായിച്ചു. ചർച്ചുവീക്കിലിയുടെ മുഖപ്രസംഗങ്ങൾ വളരെ താല്പര്യപൂർവം വായിക്കാൻ ശ്രമിക്കുന്ന നിങ്ങളുടെ വായനക്കാരിലൊരുവനാണു ഞാൻ. മുമ്പറഞ്ഞ മുഖപ്രസംഗത്തിലെ വിഷയം "ക്രൈസ്തവസഭയുടെ ഐക്യം" എനിക്കു് പ്രത്യേകം താല്പര്യമുള്ള ഒന്നാകയാൽ, അതുവായിച്ചു കഴിഞ്ഞപ്പോൾ എന്നിലുണ്ടായ പ്രതികരണത്തിൽ ചിലവ താങ്കളുടെ ശ്രദ്ധയിൽ കൊണ്ടുവരണമെന്നാഗ്രഹിക്കുന്നു.

1) "ആത്മബോധിനി"യിലെ കുറിപ്പു ഉദ്ധരിച്ചതുസംബന്ധിച്ചു് താങ്കൾ മാർ തേവോദോസ്യോസ് തിരുമേനിക്കയച്ച കത്തിൽ, എന്തോ അനവധാനത സംഭവിച്ചുപോയതിനു ക്ഷമാപണം ചെയ്യുന്നമട്ടുണ്ടു്. "പ്രസ്സിൽ കൊടുക്കുന്നതിനുമുമ്പു് ആ ഉദ്ധരണി ഞാൻ കണ്ടിരുന്നില്ല. അതിൻെറ പ്രസിദ്ധീകരണം തിരുമേനിയുടെയും സഭയിലെ മററുള്ളവരുടെയും മനസ്സിൽ അതുളവാക്കിയേക്കാവുന്ന പ്രത്യാഘാതങ്ങളെപ്പററി അസിസ്റ്റൻറു എഡിററർ വേണ്ടവണ്ണം ആലോചിക്കുകയുണ്ടായില്ല. വാസ്തവത്തിൽ ലോകശ്രദ്ധയെ ആകർഷിച്ചിട്ടുള്ള ഒരു സഭാഐക്യപരീക്ഷണംസംബന്ധിച്ച ഒരു വാർത്തയെന്നനിലയിൽ അതു് വായനക്കാർക്കു് സഹായമാകുമെന്നു് അസി. എഡിററർ സ്വയം ചിന്തിച്ചുപോയി-..."

പത്രാധിപർ ഇത്രവളരെ ക്ലേശിച്ചു് ക്ഷമാപണസ്വരത്തിൽ ഇതെല്ലാം ആഖ്യാനംചെയ്യുന്നതിനു് കാരണമെന്താണെന്നു് എത്ര ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. ദക്ഷിണേന്ത്യൻസഭയെപ്പററിയുള്ള പ്രസ്തുത വാർത്ത ആത്മബോധിനിയിൽനിന്നു ഉദ്ധരിക്കാതെതന്നെ പ്രസിദ്ധീകരിക്കാൻ നിങ്ങൾ ബാധ്യസ്ഥരായിരുന്നു. നിങ്ങളുടെ വാരികയുടെ പ്രഖ്യാപിതനയത്തിൻെറ വെളിച്ചത്തിൽ നിങ്ങൾ അതിനു് പ്രതിജ്ഞാബദ്ധരാണു്. ചർച്ചുവീക്കിലിയുടെ പ്രഥമലക്കത്തിൽ (1946 ഡിസമ്പർ 15) എഴുതിയ മുഖപ്രസംഗമാണു് എൻെറ ഓർമ്മയിൽ വരുന്നതു്. അതിൽ പത്രാധിപർ തൻെറ കർത്തവ്യഭാരത്തെപ്പററി ഇപ്രകാരം പറയുന്നു:

"ആദ്ധ്യാത്മിക വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന ഒരു ക്രൈസ്തവപത്രം പ്രധാനമായി രണ്ടുകാര്യങ്ങളാണു സാധിക്കേണ്ടതു്: ക്രൈസ്തവലോകവാർത്താവിതരണമാണു് ഒന്നു്. രണ്ടാമത്തെ കർത്തവ്യം അനുദിനലോകസംഭവങ്ങളെ ക്രൈസ്തവമായ ഒരു പശ്ചാത്തലത്തിൽനിന്നു വീക്ഷിക്കുകയും പരാമർശിക്കുകയും ചെയ്തുകൊണ്ടു് ലോകചിന്താഗതിയെ നയിക്കുകയെന്നുള്ളതാണു്. മഹനീയങ്ങളായ ഈ രണ്ടു ലക്ഷ്യങ്ങളുംലാക്കാക്കി പ്രവർത്തിക്കുന്ന പ്രസിദ്ധീകരണങ്ങളുടെ അഭാവം മലയാള ക്രൈസ്തവലോകത്തിൽ ഒരു ന്യൂനത തന്നെയാണു്. തൽപരിഹാരാർത്ഥം ഒരു വാരിക പ്രസിദ്ധീകരിക്കണമെന്നുള്ള പല സ്നേഹിതന്മാരുടെയും അഭിപ്രായം ഈഉദ്യമത്തിനു് ഞങ്ങൾക്കു പ്രേരകമായിത്തീർന്നിട്ടുണ്ടു്...."

ഈ നയപ്രഖ്യാപനത്തിൻെറ വെളിച്ചത്തിൽ, ദക്ഷിണേന്ത്യൻ സഭാഐക്യപദ്ധതിപോലെ നമ്മുടെ അയൽവക്കത്തു നടക്കുന്ന ഒരു സഭാഐക്യ പരീക്ഷണത്തെപ്പററി നിങ്ങൾക്കു് അജ്ഞത അവലംബിക്കാൻ സാധ്യമല്ല. പത്തുവർഷമായി ആ മഹോദ്യമം ആരംഭിച്ചിട്ടു്. ബലഹീനതകളുണ്ടായിരിക്കാം; എന്നിരിക്കിലും ആ പരീക്ഷണം ആശാവഹമായ നിലയിൽ പുരോഗമിക്കുകയാണു്. "ചർച്ചുവീക്കിലി"യെപ്പോലുള്ള ഒരു സഭാവാരിക അങ്ങനെയുള്ള ഒരു പ്രധാനവാർത്തയുടെ നേർക്കു് കണ്ണടയ്ക്കുക കടുത്ത കർത്തവ്യവിലോപമായിരിക്കും. ദക്ഷിണേന്ത്യൻ സഭാഐക്യസംരംഭം ഓർത്തഡോക്സു് സുറിയാനി സഭയുടെ ശ്രദ്ധയെ ആകർഷിക്കാൻ പര്യാപ്തമായിത്തീർന്നിട്ടില്ലെങ്കിലും, ഉത്തരേന്ത്യയിലും സിലോണിലും ആഫ്റിക്കയിലുമായി ആംഗ്ലിക്കൻ മുതൽ കോൺഗ്രിഗേഷണൽ വിഭാഗക്കാർ വരെയുള്ള അനേകായിരം ക്രിസ്ത്യാനികൾ ആ പദ്ധതി തങ്ങളുടെ ഐക്യസംരംഭങ്ങൾക്കു് മാതൃകയായി അംഗീകരിച്ചുകഴിഞ്ഞിട്ടുണ്ടെന്നുള്ള വസ്തുത നാം വിസ്മരിക്കണമെന്നോ?

2) ആത്മബോധിനിയിൽനിന്നു് ഉദ്ധരിച്ചിരിക്കുന്ന കുറിപ്പുകണ്ടു് താൻ ആശ്ചര്യപരതന്ത്രനായിപ്പോയിയെന്നും, അത്തരത്തിലുള്ള ലേഖനങ്ങൾ കാതോലിക മനസ്കരായ ഓർത്തഡോക്സുകാരുടെ മനസ്സിനെ തെററിദ്ധരിപ്പിക്കുമെന്നും മാർ തേവോദോസ്യോസ് തിരുമേനി എഴുതിയിരിക്കുന്ന ഈ കത്തിൻെറയും അതിനു താങ്കൾനൽകിയമറുപടിയിൽ നിന്നു ഞാൻ മുകളിലുദ്ധരിച്ച ഭാഗത്തു ധ്വനിക്കുന്ന ക്ഷമാപണസ്വരത്തിൻെറയും വെളിച്ചത്തിൽ, ചർച്ചുവീക്കിലിയുടെ നയം ഒരിക്കൽക്കൂടി വ്യക്തമാക്കേണ്ടതു് ആവശ്യമാണെന്നു് എനിക്കു തോന്നുന്നു. ലോകക്രൈസ്തവസഭയിൽ നടക്കുന്ന ഇത്തരം സംരംഭങ്ങളും സംഭവങ്ങളും വന്ദ്യ തിരുമേനി നിർദ്ദേശിക്കുന്ന വിധത്തിൽ പറയാതെ കഴിക്കുകയാണോ ചർച്ചുവീക്കിലിയുടെ പുതിയനയം? എൻെറ സംശയത്തിനു മറെറാരു കാരണംകൂടിയുണ്ടു്. ഡിസമ്പർ 8—ലെ മുഖപ്രസംഗത്തിൽ താങ്കൾ പറയുന്നു: "എന്നാൽ പ്രതിപാദ്യഉദ്ധരണിയിലുള്ള ചില തത്വങ്ങളെ സംബന്ധിച്ചു് ഞങ്ങൾക്കും അനുകൂലാഭിപ്രായമുള്ളതായി വായനക്കാർ തെററിദ്ധരിക്കാനിടയാകുമെന്നു ചൂണ്ടിക്കാണിച്ചുള്ള...കത്തും അതിനെ അംഗീകരിച്ചുകൊണ്ടു് ഞങ്ങൾ നൽകിയ മറുപടിയും...പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്." "ഉദ്ധരണിയിലുള്ള ചില തത്വങ്ങൾ" എന്താണെന്നോ പത്രാധിപർ "അംഗീകരിച്ചതു്" അവയിൽ ഏതിൻെറ അനൗചിത്യത്തെയാണെന്നോ മനസ്സിലാക്കാൻ പ്രയാസമായിരിക്കുന്നു. ദക്ഷിണേ

---

ലോകജീവിതകാലത്തെ അത്ഭുതപ്രവർത്തികൾ ഒരു കൊലപാതകിയെ "നിരാശ"യിൽനിന്നു വീണ്ടെടുക്കുന്നതിനോടു താരതമ്യപ്പെടുത്തുമ്പോൾ ഏതാണു് സാക്ഷാൽ അത്ഭുതമെന്നു് ചിന്തിക്കുകയാണു്. കടൽവെള്ളത്തിൽ നടക്കാൻ ശ്രമിച്ച വിശുദ്ധപത്രോസ് തിരമാലകൾ കണ്ടു് ഭയന്നതാണു്. ആരുടെ നേരെയാണു് സഹായത്തിനു കൈകൾ നീട്ടിയതു്. ആപത്തുകളുടെ തിരമാലകളിൽ മുങ്ങുന്നവർ കൈ നീട്ടേണ്ടതു് ജീവിതത്തിൻെറ കാവൽക്കാരൻെറ നേർക്കാണു്. നമ്മുടെ നിത്യമായ നിവാസസ്ഥാനമായ ജഗന്നിയന്താവിൻെറ നേർക്കു്.

ന്ത്യൻ സഭയുടെ പത്തുവർഷക്കാലത്തെ വളർച്ചയിലെ നിഴൽവെളിച്ചങ്ങൾ എടുത്തുകാണിക്കുന്ന കേവലം ഒരുറിപ്പോർട്ടുമാത്രമാണു് ആത്മബോധിനിയിലെ കുറിപ്പിൽ കാണുവാൻ കഴിയുന്നതു്. ഏതെങ്കിലും തത്വത്തെ ഓർത്തഡോക്സ് സഭയുടെമേൽ ഹേമിച്ചേല്പിക്കുന്നതായോ അങ്ങനെ നിർദ്ദേശിക്കുന്നതായോ ആ കുറിപ്പിൽ കാണുന്നില്ല.

3) തിരുമേനിക്കുള്ള കത്തിൽ പത്രാധിപർ എഴുതുന്നു:- “സഭയുടെ കാതലായ ആ അനുഭവങ്ങൾ അംഗീകരിക്കാത്തവരുടെ ക്രിസ്തീയാനുഭൂതി അത്രയുമാത്രം അപൂർണ്ണമാണെന്നു ഞാൻ പറയും.” കത്തിന്റെ അവസാനഭാഗത്തു വീണ്ടും പറയുന്നു:— “നമ്മുടെ സഭയുടേയോ ഓർത്തഡോക്സ് സഭകൾ എല്ലാത്തിന്റെയുമോ വെളിയിൽനിൽക്കുന്ന തന്റെ മക്കളെ ദൈവം നയിക്കുകയും പരിരക്ഷിക്കയും ചെയ്യുന്നതായുള്ള തെളിവുകളുടെ നേർക്കു് കണ്ണടക്കാൻ എനിക്കു നിർവാഹമില്ല. അവർ അപൂർണ്ണമായ അനുഭവത്തെ മാത്രമേ പ്രതിഫലിപ്പിക്കുന്നുള്ളു.” വിനയപുരസ്സരം ഞാൻ ചോദിക്കട്ടെ: ഒരു ഓർത്തഡോക്സുകാരനു് അനുഭവമാക്കാൻ സാധിക്കുന്നതിനേക്കാൾ അഥവാ ആനുഭവികമാക്കുന്നതിനെക്കാൾ അപൂർണ്ണമായക്രിസ്തീയാനുഭവംമാത്രമേ ഡോ. വെസ്റ്റുകട്ടു്, ബിഷപ്പ് പക്കൻഹാംവാൽഷ്, ഡോ. മില്ലർ, സ്കിന്നർ, തുടങ്ങി ഓർത്തഡോക്സുകാരല്ലാത്ത ക്രൈസ്തവസിദ്ധന്മാരുടെജീവിതം പ്രതിബിംബിപ്പിക്കുന്നുള്ളോ? മുൻവിധിഒന്നുംകൂടാതെ ആത്മാർത്ഥമായി അങ്ങനെ നമുക്കു് പറയാൻ സാധിക്കുമോ?

“ക്രൈസ്തവ സഭകളുടെ ഐക്യത്തെപ്പററി ചർച്ചു വീക്കിലി പറയുന്നു. “തിരുമേനി ചൂണ്ടിക്കാണിക്കുന്ന വിധത്തിൽ വിശ്വാസം, ഉപദേശം, കൂദാശകൾ പട്ടത്വം, ആരാധന എന്നീ എല്ലാ മർമ്മ പ്രധാനമായ ആധാരങ്ങൾ അടിസ്ഥാനമാക്കിയാണു് സഭാ ഐക്യം നടക്കേണ്ടതെന്നാണു് ഞങ്ങളും വിശ്വസിക്കുന്നതു്. ആ കാര്യങ്ങളിലെല്ലാം ഐക്യം ഉണ്ടാകാത്ത ഒരു സഭാ ഐക്യത്തിനർത്ഥവുമില്ല. ഇങ്ങനെയുള്ള എല്ലാ അടിസ്ഥാനങ്ങളിലും ഒരു ഐക്യം വന്നു ചേരാൻ ഇടയായതു് കൊണ്ടാണു് ക്രൈസ്തവസഭകളുടെ ഐക്യസംരംഭങ്ങളിൽ സി. എസ്. ഐ. ചരിത്രം സൃഷ്ടിച്ചതു്” ഇത്ര മാത്രം ശക്തിയേറിയ അഭിപ്രായത്തോടു കൂടിയ ചർച്ചു വീക്കിലി എന്തിനു് ആത്മബോധിനിയിലെ കുറിപ്പു പ്രസിദ്ധീകരിച്ചതിൽ വൈമനസ്യം പ്രകടിപ്പിക്കുന്നു? അതിനു് എന്തിനു ക്ഷമായാചനം ചെയ്യുന്നു? എനിക്കു ഒരു രൂപവും കിട്ടുന്നില്ല.

(5) വന്ദ്യതിരുമേനിഎന്നും ആവർത്തിച്ചു പ്രഖ്യാപിക്കുന്ന ഒരു കാര്യമാണു്, സഭാ ഐക്യ സംരംഭങ്ങളുടെ മൗലികാടിസ്ഥാനങ്ങൾ എന്തൊക്കെയായിരിക്കണമെന്നുള്ളതു്. തിരുമേനിയുടെ ഉദ്ദേശശുദ്ധിയേയും അക്കാര്യത്തിലുള്ള അചഞ്ചലമായ അഭിപ്രായസ്ഥിരതയെയും ഞാൻ ആദരിക്കുന്നു. അതോടൊപ്പം വിനയപുരസ്സരം ഞാനൊന്നു ചോദിക്കട്ടെ. വിശ്വാസം, ആരാധന, ഉപദേശം എന്നീ കാര്യങ്ങളിലൊന്നും തന്നെ യാതൊരു തർക്കവുമില്ലാതെ കഴിയുന്ന നമ്മുടെ സഭയിലെ രണ്ടു കക്ഷികളും 45 കൊല്ലമായി എന്തിനിങ്ങനെ പിണങ്ങി പിരിഞ്ഞു കഴിയുന്നു? ചർച്ചുവീക്കിലിയുടെ ഭാഷയിൽ “എപ്പിസ്കോപ്പസിയിൽവിശ്വസിക്കുന്ന ആംഗ്ളിക്കൻ സഭയും, യാതൊരു പട്ടക്കാരുമില്ലാത്ത(?) പ്രസ്ബിററിറിയൻ സഭയും മെത്തഡിസ്റ്റുകാരും എല്ലാംചേർന്നു് ഒരു എപ്പിസ്കോപ്പൽ സഭയായിത്തീർന്ന” സംഭവത്തിനു്, ഇക്കാര്യങ്ങളിലൊന്നും യാതൊരു വിവാദവുമില്ലാതെ തന്നെ കക്ഷി തിരിഞ്ഞു കലഹിച്ചു കഴിയുന്ന നമ്മുടെ സഭക്കു് യാതൊരു ദൂതും നൽകുവാനില്ലേ?

സഭാഐക്യത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ ആവർത്തിച്ചു നിർവചിക്കുകയും, ആ അടിസ്ഥാനപ്രമാണങ്ങളെല്ലാം അംഗീകരിക്കുന്ന കക്ഷികൾ തമ്മിൽ യോജിക്കാൻ നിവൃത്തിയില്ലാതിരിക്കുകയും ചെയ്യുന്ന ഇന്നത്തെ പരിതഃസ്ഥിതിയിൽ എന്നെപ്പോലുള്ള അത്മേനികൾ പലപ്പോഴും പകച്ചുനിന്നു പോകാറുണ്ടു്. എന്താണു് ഈ അടിസ്ഥാന പ്രമാണങ്ങളെല്ലാം സ്ഥാനത്തും അസ്ഥാനത്തും ഉദ്ധരിച്ചിട്ടു കഥ? അടിസ്ഥാന പ്രമാണങ്ങളിൽ യോജിപ്പുള്ളിടത്തു് സമാധാനവും ഐക്യവും പ്രായോഗികമാക്കുന്നതിനു് സർവ കഴിവുകളും പ്രയോഗിച്ചു ആത്മ പരിത്യക്തരായി ഇറങ്ങിത്തിരിക്കാതെ, പ്രമാണങ്ങൾ ഉപന്യസിക്കുന്നതുകൊണ്ടു എന്തെങ്കിലും പ്രയോജനമുണ്ടാകുമെന്നു വിചാരിക്കാൻ അനുഭവം വകതരുന്നില്ല.

ദക്ഷിണേന്ത്യൻ സഭയുടെ “സമീപന രീതി എല്ലാ ഐക്യ സംരംഭങ്ങൾക്കും മാതൃകയായി എടുക്കാൻ

# മലയാ ഓർത്തഡോക്സ് ഇടവകയുടെ പുരോഗതി

(ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ)

2

മലയായിലെ വേല ഒരു പ്രത്യേകതരത്തിലുള്ളതാണെന്നു് ധരിച്ചും അവിടെയുള്ള പരിതസ്ഥിതിക്കു് അനുയോജ്യമായും ജോലി ചെയ്യാൻ സന്നദ്ധതയും പഠിപ്പും ദൈവവിളിയുമുള്ള രണ്ടോ മൂന്നോ പട്ടക്കാർ ഇവിടെവന്നു് അവർ തമ്മിൽ തമ്മിൽ ആലോചിച്ചും സഹകരിച്ചും പ്രവർത്തിച്ചാൽ മാത്രമേ ഇവിടെ എന്തെങ്കിലും കാര്യമായപ്രയോജനം വരുത്താൻ സാധിക്കുകയുള്ള എന്നാണു് എൻെറ അഭിപ്രായം. ഇത്രകാലം മാത്രമേ ഒരച്ചൻ ഇവിടെ വേലചെയ്യാൻപാടുള്ളു എന്നു് നിഷ്കർഷിക്കാൻ പാടില്ല. മലയായിലെ വേല നടക്കണമെന്നുള്ളതു് ജനത്തിൻെറ ആവശ്യം മാത്രമല്ലെന്നും അതു് നടത്തിക്കൊടുക്കുക എന്നുള്ളതു് പട്ടക്കാരുടെ ധമ്മമാണെന്നുമുള്ള ബോധത്തോടുകൂടിയ പ്രവർത്തനം മാത്രമേ വിജയപ്രദമാകയുള്ള എന്നുപറഞ്ഞാൽ പട്ടക്കാരൻെറ കുടുംബസന്ധാരണത്തിനുള്ള ഒരു ജോലിയായി മാത്രം കരുതുന്നതുകൊണ്ടു് പ്രയോജനമൊന്നുമില്ലന്നാണു് ഞാനുദ്ദേശിക്കുന്ന ആശയം. അതു് മലയായിലു മാത്രമുള്ള ഒരു തത്വമായി ഞാൻ പറയുന്നതല്ല. എവിടെയും പുരോഹിതന്മാരുടെ വേലയുടെ മാനദണ്ഡം ശമ്പളമായിരിക്കാനേ പാടില്ല. എന്നാൽ കുടുംബം സന്ധിക്കേണ്ടവർക്കു് പണം വേണ്ടായെന്നോ പണം പററിക്കൂടായെന്നോ ഞാൻ ഉദ്ദേശിക്കുന്നതായി ആരും ധരിക്കയില്ലെന്നു വിശ്വസിക്കുന്നു.

മലയായിലുള്ള ആളുകളെപ്പററിയും അവിടെനടക്കുന്ന പ്രവത്തനങ്ങളെപ്പററിയും അവരുടെ ആവശ്യങ്ങളെപ്പററിയും വന്ദ്യ തിരുമേനിമാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഓരോ തിരുമേനിക്കും ധാരാളം ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത ജോലി നാട്ടിലുണ്ടെന്നു് എനിക്കു് നേരിട്ടറിയാം. കേരളത്തിൽനിന്നും വളരെ ദൂരദിക്കിൽ മാതൃസഭയുമായി വേണ്ടവിധം സമ്പർക്കം പുലത്താൻ സൗകര്യമില്ലാതെകിടക്കുന്ന നമ്മുടെ സത്യവിശ്വാസികളുടെ കാര്യം വളരെ പ്രാധാന്യമുള്ളതാണെന്നുകൂടി ധരിക്കണമെന്നു മാത്രമാണു് ഞാൻ ഉദ്ദേശിക്കുന്നതു്.

മാർത്തോമ്മാസഭയിൽ ഇപ്പോഴുള്ള മേൽപ്പട്ടക്കാരിൽ 4 തിരുമേനിമാർ ഇവിടെ 5 പ്രാവശ്യം (ഒരു തിരുമേനി രണ്ടുപ്രാവശ്യം വരികയാൽ) സന്ദർശനം നടത്തിക്കഴിഞ്ഞിട്ടുണ്ടു്. തിരുമേനിമാരുടെ സന്ദർശനങ്ങൾ ഇവിടെയുള്ള സുറിയാനിക്കാർക്കു് പൊതുവേയും മാർത്തോമ്മാക്കാർക്കു് പ്രത്യേകിച്ചും എത്രമാത്രം പ്രയോജനകരമായിരുന്നു എന്നു വിവരിക്കാൻ പ്രയാസമാണു്. ഏതെങ്കിലുംഒരു തിരുമേനി ഇവിടെവന്നിട്ടു് തിരകെപോകുന്നതുവരെ ഇവിടുത്തുകാരുടെ ഉത്സാഹവും സന്തോഷവും അവർണ്ണനീയമത്രെ. കാതോലിക്കാ സിംഹാസനത്തിൻകീഴിൽ ബാവാതിരുമേനിയെ കൂടാതെ ഒൻപതു തിരുമേനിമാർ ഇപ്പോഴുണ്ടെങ്കിലും അവരിൽ ഒരാളെങ്കിലും ഈ ദേശത്തു വരാത്തതു് ഇവിടെയുള്ള നമ്മുടെ ആളുകൾക്കു് വളരെവളരെ സങ്കടകരമായിട്ടാണിരക്കുന്നതു്. തിരുമേനിമാക്കു വേണ്ടാത്ത ഒരുകൂട്ടം ആളുകളാണോ ഇവിടെ താമസിക്കുന്നതെന്നുള്ള ശബ്ദംതന്നെയും 'പലരുടേയും വായിൽനിന്നും കേൾക്കാനിടയായിട്ടുണ്ടു്. ഇനിയുമെങ്കിലും അതിനുപരിഹാരമുണ്ടാക്കേണ്ട കാലം വൈകിയിരിക്കുന്നു. ബാവാതിരുമേനിയുടെയും സത്വരശ്രദ്ധ ഇവിട്ടത്തെകാര്യത്തിൽ പതിയണമെന്നു കരുതി ഇത്രയും പ്രസ്താവിച്ചതാണു്.

ഇവിടെവരുന്ന വൈദികർ മതപരമായ പരസ്യപ്രചരണം നടത്തുന്നതിനോ ഇവിടെനിന്നും പണം പിരിച്ചയക്കുന്നതിനോ ഗവൺമെൻറു് ഇപ്പോൾ അനുവദിക്കുന്നില്ല. നാട്ടിലെ പല ആവശ്യങ്ങൾക്കും ഇവിടെനിന്നും പിരിവുകൾ നടന്നിട്ടുണ്ടെങ്കിലും അങ്ങിനെ ഇവിടെ നിന്നും പണം പിരിച്ചു് രാജ്യത്തിനു വെളിയിൽ കൊണ്ടുപോകാൻ രാജ്യ നിയമം ഇപ്പോൾ അനുവദിക്കുന്നില്ല എന്നുള്ള സംഗതി പ്രത്യേകം ഓർക്കേണ്ട ഒന്നാണു്. നമ്മുടെ ആളുകളുടെ ആത്മീയ ദിഷ്ടതികൾ നടത്തികൊടുക്കുന്നതിനു് പ്രതിഫലം വാങ്ങുന്നതിനു് നിയന്ത്രണമൊന്നുമില്ലാതാനും.

മലയാ പതിനൊന്നു രാജ്യങ്ങൾ ചേർന്ന ഒരു സംയുക്തരാജ്യമാണു്. ഏകദേശം 600 മൈൽ നീളവും 275 മൈൽ വീതിയുമാണി രാജ്യത്തിനുള്ളതു്. 1957 ആഗസ്റ്റ് 31-ാം തീയതി മലയാ ബ്രിട്ടീഷു് കോയ്മയിൽ നിന്നും സ്വാതന്ത്ര്യം നേടിയിരിക്കുകയാണു്. ഏകദേശം 27 മൈൽ നീളം വരുന്ന സിംഗപ്പൂർ ദ്വീപു മാത്രമേ ബ്രിട്ടീഷുകാരുടെ കീഴിലുള്ളു-ഈ ചെറിയ രാജ്യങ്ങളിൽ ഒരു പുരോഹിതൻ വിവാഹം മുതലായ കർമ്മാദികൾ നടത്തുന്നതിനു് അതാതു ഗവർമ്മെൻറിൽനിന്നും ലൈസൻസു വാങ്ങിച്ചിരിക്കണം. കേരളത്തിൽ അങ്ങിനെ പതിവില്ലാത്തതിനാൽ പലർക്കും ഈ കാര്യം പുത്തിരിയായി തോന്നാം.

മുൻപു് ധാരാളം ആളുകൾ ഉപജീവനാർത്ഥം ഇൻഡ്യയിൽ നിന്നും ഇവിടെ വരുന്നതിനു് തടസ്സം ഇല്ലായിരുന്നു. ഇപ്പോഴാകട്ടെ അങ്ങനെ വെളിയിൽ നിന്നും ആളുകൾ വരാൻ അനുവാദമില്ല. തന്മൂലം പുതുതായി നമ്മുടെ ആളുകൾ ഇവിടെ ജോലിക്കായി വന്നു ചേരുക അത്ര എളുപ്പമല്ല. ഇവിടെയുള്ള ജോലിക്കാരിൽ പലരും അവരുടെ ജോലിക്കാലം കഴിഞ്ഞാൽ തിരിച്ചു നാട്ടിൽ പോകാൻ ഉദ്ദേശിക്കുന്നവരാണു്. എന്നാൽ കുറേപ്പേർ ഇവിടെ തന്നെ വസ്തുക്കൾ വാങ്ങിച്ചും കെട്ടിടങ്ങൾ പണിയിച്ചും ഇവിടുത്തേ പൌരന്മാരായി ജീവിക്കാൻ ആഗ്രഹിക്കുന്നുമുണ്ടു്. അവരുടെ മക്കളേ ഇവിടെത്തന്നേ പഠിപ്പിക്കുന്നതിനാ

---

കൊള്ളാവുന്നതാണെന്നുള്ള" ചർച്ചുവീക്കിലിയുടെ അഭിപ്രായത്തെ ഞാൻ ആത്മാർത്ഥമായി സ്വാഗതം ചെയ്യുന്നു. പിണങ്ങി നിൽക്കുന്ന ഇരുകക്ഷികളെയും തമ്മിൽ യോജിപ്പിക്കുന്നതിനും മുകളിൽ പറഞ്ഞ ചർച്ചു വീക്കിലിയുടെ അഭിപ്രായത്തിൻെറ വെളിച്ചത്തിൽ മററു സഭകളുമായി ഐക്യസംഭാഷണങ്ങളിലേർപ്പെടുന്നതിനും മാർത്തേവോദോസ്യോസ് തിരുമേനി നേതൃത്വം നൽകണമെന്നു് അഭ്യർത്ഥിക്കുന്നു:

എം. കുര്യൻ കോതമംഗലം

# CHRISTIAN WITNESSING AND SCHOOL

**E. C. Reddy**

II

Let us now consider some of the essential principles which a person who is desirous of influencing people for Christ and bringing them into the kingdom of God should keep in mind.

In witnessing we take into account the gardual growth and development of personalities Christian or non-Christian. The kingdom is a matter of growth in the heart of the individual and the society. It is like the mustard seed or the leaf. It begins in a small way and gradually grows till the whole personality is influenced by it. God does not take short cuts. Psychologically all growth takes time. Sometimes it is thought that series of revival meetings change the human personality. Such meetings do have their values. Decisions may be taken in these meetings but careful nurture becomes the task of the teachers, hostel superintendents, the pastor and the whole church. There can be no growth in a vacuum. The society and Christian men and women should encourage and tend the growth of the soul on right lines. Many non-Christians are convinced of Christianity, but shy away from the Christian church which revels in quarrels, fights and slander.

In witnessing we take into account the thought patterns of the individual among whom we work. We have to build on something which is already there. We cannot build in the air. This necessitates the the knowledge of psychology. When we know the desires, urges and emotional set up of the people, we can help them to sublimate and redirect these in order that the personality may be properly formed. This requires intimate knowledge of the people with whom we work. In other words we should make friends of them. Only a friend can influence another friend in an effective manner. Let us remember that Jesus calls us as his friends.

In witnessing let us take the whole life into account and not a part. We are at times painfully aware of the compartmentalization of our own lives. In the church and temple we behave like saints while in business, social contacts even in church meetings we put up all sorts of anti-social behaviour. Jesus came to give us "abundant life" that permeates all sectors of our lives. The church has concerned itself only with the spiritual matters. Let the church preach and practise the whole Gospel. J. Oman in his book entitled Grace and Personality says "The test of true faith is the extent to which its religion is secular, the extent to which its religious experience, are tested by the experiences of every day."

In witnessing we do not forget the individual in the mass. Jesus always worked with the individual and not with the crowd. It is the individual soul which was compared to a pearl of great price. The value of each soul was greatly emphasized by our master. Let us not forget this. Our witness should aim at the changing of the individual.

We develop by doing, thinking and acting by ourselves. All life is characterized by action. There can be no growth without action. In witnessing it is important to stress this point. Every day while engaged in ordinary duties we must practise the truths which have taken root in our souls. Prayer, scripture regarding service to others, codsideration for others should be practised daily. Our witness should encourage independent action on the part of the people among whom we work. Dependence or second hand experience should be discourged by every means. We must not do for people what they themselves can do

In witnessing the only thing that is important is truth. You introduce a person to God because you know Him personally. God in turn will reveal Himself to him and give him faith. God is truth and in Him there is no falsehood. Our defects are God's failures. God does not usually reach a person directly or convert a person by using violence or compulsion. He depends on you and me to introduce

---

ൽ മലയാളം എഴുതാനോ വായിക്കാനോ നിവൃത്തിയില്ല. അവർ ഇപ്പോൾ മാതാപിതാക്കളോടൊന്നിച്ച് പള്ളിയിൽ വരുന്നുണ്ടെങ്കിലും പുസ്തകം വായിക്കാൻ അറിയാൻ പാടില്ലായ്കയാൽ കേവലം കേൾവിക്കാരായി മാത്രം പള്ളിയിൽ വരുന്നു എന്നു മാത്രമേയുള്ളു. ആരാധനയിൽ ഉപയോഗിക്കുന്ന പലവാക്കുകളും വീട്ടുകളിൽ സംസാരഭാഷയായി കേട്ടിട്ടില്ലാത്തതിനാൽ അവർക്കു് അപരിചിതമാണു്. നമ്മുടെ വിശ്വാസം അവർ പഠിച്ചിട്ടില്ല. നമ്മുടെ സഭാകാര്യങ്ങളും അവർ മനസിലാക്കിയിട്ടില്ല. നമ്മുടെ നാട്ടിലുള്ളവരുമായി അവർക്കു ബന്ധമില്ല. നാട്ടുവാർത്തകൾ വായിക്കാനോ പഠിക്കാനോ പരിചയിച്ചിട്ടില്ല. ഇങ്ങനെ നാടിനോടോ മാതൃസഭയോടൊ യാതൊരു ബന്ധവുമില്ലാതെ ഇവിടെത്തന്നെ ജനിച്ചു വളർന്നു വരുന്ന യുവതലമുറയുടെ കാര്യം പ്രത്യേകം ശ്രദ്ധാർഹമാണു്. മാതൃസഭയുമായി ഇവിടെയുള്ള സഭാബന്ധം വിട്ടുപോകാതിരിക്കണമെങ്കിൽ തിരുമേനിമാർ നിരന്തരമായി ഇവിടെയുള്ള കാര്യങ്ങളിൽ ശ്രദ്ധപതിപ്പിക്കുകയും ഇംഗ്ലീഷിൽ നമ്മുടെ ആരാധനക്രമങ്ങൾ വിവർത്തനം ചെയ്തു് ആരാധന നടത്തുന്നതിനു് സൗകര്യപ്പെടുത്തുകയും വേണം. ഇങ്ങനെയുള്ള വിവർത്തനം മലയാളയേപ്പററി മാത്രമല്ല കേരളത്തിനു വെളിയിലുള്ള മററു സ്ഥലങ്ങളേപ്പററിയും ഒരു ആവശ്യമായിട്ടാണിരിക്കുന്നതു്. കാലത്തിനനുസരിച്ചും ദേശത്തിനനുസരിച്ചും വിശ്വാസവ്യത്യാസം വരാതെ സഭയേ വളർത്തുന്നതിനുള്ള മാർഗങ്ങൾ ആരാഞ്ഞു കണ്ടുപിടിച്ചു് നാം മുൻപോട്ടു പോകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. അക്കാര്യത്തിലേക്കു സമുദായ കേന്ദ്രത്തിന്റെ ശ്രദ്ധയേ ആകർഷിച്ചു കൊള്ളട്ടെ! ഭാവിയിൽ പള്ളികൾ എവിടെയെല്ലാം വരുണം അങ്ങനെ വരുന്ന പള്ളികൾ കൊണ്ടു് ഭാവിയിൽ എന്തു പ്രയോജനം ഉണ്ടാകും ഇവിടുത്തെ ഇടവകകൾ നിലനിർത്തുന്നതിനു് നാം എന്തെല്ലാം ചെയ്യണം എന്നിവയേപ്പററി എല്ലാവരും കൂടുതൽ ചിന്തിക്കുന്നതിനും ഒരു പട്ടക്കാരനേക്കൊണ്ടു മാത്രം ഇവിടുത്തെ കാര്യങ്ങൾ നിർവഹിക്കുന്നതിനും സാദ്ധ്യമല്ലെന്നു കാണിക്കുന്നതിനുമാണു് ഇത്രയും എഴുതിയതു്. തിരുമേനിമാരും മാനേജിംഗ് കമ്മററി അംഗങ്ങൾ മുതലായ സമുദായ പ്രധാനന്മാരും ഇവിടുത്തെ കാര്യത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കുമെന്നു വിശ്വസിക്കുന്നു.

Reg M No. 5268 Licence No 489

ചർച്ച് വീക്കിലി

Him to people by genuine witness. Then His work of grace begins.

In witnessing we treat people as having immortal souls for whom Christ gave His life. We do not look down on anybody wheather a child, or a lobourer. All are equal before God. We respect one and all and we do not violate the sanctity of their personalities by ridicule or contempt.

Although an individual is important, the society as a whole cann_t be ignored. An individual finds expression of his life in society. Corporate witness is of very great importance. The church has a big responsibility in this respect. "By their fruits you know them—" said Jesus. India looks for fruits from the community. An evangelist may be very convincing but the prospective Christian watches the community which he is supposed to join. Evangelist's voice is passing but that of the community is permanent. Therefore, it is very important that our corporate witness should seal the witness of the individual Christian.

In witnessing to non-Christians instead of dwelling on differences, it is better to show how Christ fulfills our inmost desires and deep longings. This does not mean that we should not study the differences, but emphasize how Christ fulfills all law and prophets. We should also all ourselves with non-Christians in fighting atheism and materialism and on moral questions our voice should be clear and un-compromising setting out the teachings of Christ. We can never forget that Christ is unique and our witness should be unfaltering at this stage.

In many of our schools and hostels we find teachers who are not trained to do what is expected of them. Many of them may be genuine and are truly desirous of influencing the lives of people for Christ but their methods may be clumsy, hasty and even foolish. They do not know how to introduce Christ to others. Many times they are embarrassed to share their spiritual experience. F rther, they do not possess the skill to draw out the spiritual experiences of others in order to discover some point of contact to speak to them of Christ. When a question is raised, they may not know the proper answer. They may not know how to avoid a fruitless and at times heat generating discussion. For all these it is necessary for our teachers to be trained.

The tast question hat comes up is, can we witness in our schools in the present context. If so, what opportunities? We are fully aware of the impediments places by State Governments or educational departments in the way of teaching Scriptures. This is the very reason why we should change our methods. The old way of formal teaching of the scriptures has no place at present. We should not be sorry that this method has been restricted; infact we ought to discard it: but no agency can restrict tne sharing of our deep spiritual experience with others. In sharing we do no violence either to the other's personality or religion. On the other hand we try to build on what there is, a sound and beautiful structure.

**Personal work:**

This is the most fruitful way of presenting Christ. Here our relationship has to be intimate and friendly. Our object is to influence and help our friends to live on a higher spiritual plane and not merely to become nominal Christians. We get opportunities to campare notes and share our experience with them. We patiently listen to what they have to say. The communication here is not one sided. Principals, teachers, and hcristian pupils can do this provided that they are genuine Christians and also know how to share their experience.

**Counselling.**

Parents bring their children to teachers and Principals with personal problems. This is an excellent opportunity to speak to them to develop spiritual qualities and higher values in life. Often a sincere prayer with the pupil and the parent for their problems goes a long way to pave the path of friendship.

This may prove to be the beginning for exerting lasting influence both on the pupil and the parent.

**Chapel Service:**

Every one of our schools should begin with prayer and a should talk on some subject which is of interest to the student. No body can object to this; provided that their talks do not criticize other's religion or merely extoll our own religion. We talk on honesty, purity of body and soul, prohibition, truthfulness, industriousness, patriotism etc. In these talks a suitable short story, a parable, and experince freely drawn from the Bible or some other source are always welcome. These talks exercise powerful influence on pupils and even teachers. Those who conduct these services should prepare themselves carefully."

**Guidance:**

The guidance programme of the school can offer a good opportunity for Christian witnessing. Often a big salary and a great influence and position are kept before pupils in choosing a career. These aims do necessarily give happiness in life. The vocation chosen should be a source of genuine happiness and deep satisfaction and make life worthwhile. Service motive should never be ignored. At such a crucial time, Christian witnessing based on personal experience of oneself and of others has great value. The possibilities of such a contact can be great.

---



Printhd and published by N. M. Abraham B. A at the Malayala Manorama Fress, Kott yam